


ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

# കവനമഞ്ജരി

(കവിതകൾ)

പ്രൊഫ. ജഗദിവേലായുധൻ നായർ




സതേൺസ്റ്റാർ പബ്ലിക്കേഷൻസ്
തിരുവനന്തപുരം




Title

KavanaManjari

Author

**Prof. Jagathi Velayudhan Nair**

Language

**MALAYALAM**

Type setting

**NANDINI PRINTERS,Tvpm**

Printed at

**NANDINI PRINTERS**

**Colour& Web offset**

**SouthernStar Buildings,Kannammoola**

**Medical College.P.O. Thiruvananthapuram-11**

Phone: Office- 2443345 Fax: 0471 2445666

E mail: nrrajanand@yahoo.com

Cover Design

**N.R. Rajanand**

Publisher

**SOUTHERNSTAR PUBLICATIONS**

**SouthernStar Buildings,Kannammoola**

**Medical College.P.O. Thiruvananthapuram-11**

Price

**Rs. 50/-**

# പ്രസാധകക്കുറിപ്പ്

"കവനശ്രീയുടെ"മുഖക്കുറിപ്പിൽ കവിതകൾ പ്രസിദ്ധീകരിക്കുവാനിടയായ കാരണവും സാഹചര്യവും കവിതകൾ കണ്ടെത്തിയ സംഭവങ്ങളുമെല്ലാം സവിസ്തരം പറഞ്ഞു കഴിഞ്ഞു. "കവനശ്രീ"യിൽ പ്രസിദ്ധീകരിക്കാൻ കഴിയാത്ത മറ്റു കവനങ്ങളാണ് "കവനമഞ്ജരി"യിൽ ഉൾപ്പെടുത്തിയിരിക്കുന്നത്. "കവനശ്രീ ഒന്നാം ഭാഗം" "കവനശ്രീ രണ്ടാം ഭാഗം" എന്ന് രണ്ടായി അച്ചടിപ്പിച്ച് പ്രസിദ്ധീകരിക്കാമെന്നു ഞാൻ വിചാരിച്ചു. ഈ ആഗ്രഹം എന്റെ അഭിവന്ദ്യ ഗുരുനാഥനായ ഒ.എൻ.വി സാറിനെ അറിയിച്ചപ്പോൾ ഒന്നാം ഭാഗം, രണ്ടാം ഭാഗം എന്നു വേണ്ട പ്രത്യേകം പ്രത്യേകം അച്ചടിച്ചാൽ മതിയെന്നു പറഞ്ഞു. അദ്ദേഹത്തിന്റെ ആജ്ഞ ശിരസാവഹിച്ചുകൊണ്ട് "കവനമഞ്ജരി" പ്രസിദ്ധീകരിച്ചു. അതുകൊണ്ടാണ് കവനശ്രീയിലെ ഓർമ്മക്കുറിപ്പുകളും അഭിപ്രായങ്ങളും ഒക്കെ "കവനമഞ്ജരിയിലും" ചേർത്തത്. പ്രത്യേകമായി ഒരവതാരികയും അനുസ്മരണങ്ങളും വേണ്ടല്ലോ എന്ന് ചിന്തിച്ചതും- "കവനമഞ്ജരിയിലുള്ള കവനങ്ങൾ തപ്പിയെടുത്തതിനെക്കുറിച്ചും "കവനശ്രീ"യിൽ പ്രസ്താവിച്ചിട്ടുണ്ട്. 'ഗംഗാരത്നം' (വില്ലടിപ്പാട്ട്), 'നാരദൻ ഹോസ്റ്റലിൽ' (കഥാപ്രസംഗം), 'പ്രമദാസന്ദേശം, 'ഭസ്മാസുര വധം', ' ഞാൻ ചന്ദ്രനിലേക്ക്' എന്നീ കവിതകളാണ് ഈ സമാഹാരത്തിലുള്ളത്.

"കവനശ്രീ"യുടെയും "കവനമഞ്ജരിയുടെയും രൂപശില്പത്തിന്റെ പിന്നിൽ പ്രവർത്തിച്ച സേവനതല്പരരായ, സ്നേഹനിധികളായ സതേൺസ്റ്റാർ പബ്ലിക്കേഷന്റെ ഭാരവാഹികളോടും ഉദ്യോഗസ്ഥരോടും നന്ദി പറഞ്ഞു കൊള്ളുന്നു. സുമനസ്സുകളായ എല്ലാവർക്കും കൃതജ്ഞതയുടെയും കടപ്പാടിന്റെയും പൂച്ചെണ്ടുകൾ സാദരം അർപ്പിക്കുന്നു.

ഈ രണ്ടു കൃതികളും പ്രസിദ്ധീകരിക്കാൻ എന്നെ കനിഞ്ഞനുഗ്രഹിച്ചത് പരിപൂർണ്ണ കലാനിധിയും സർവ്വജ്ഞനും ആത്മാരാമനുമായ ശ്രീ പരമഭട്ടാരക ചട്ടമ്പി സ്വാമികളാണ്. അതുപോലെ തന്നെ എന്റെ അഭിവന്ദ്യ

ഭർത്താവിന്റെ അദൃശ്യഹസ്തങ്ങൾ എനിക്ക് താങ്ങായി നിൽക്കുന്നു. അതു ഞാൻ അനുഭവിച്ചുകൊണ്ടിരിക്കുന്നു. ആ പുണ്യാത്മാവിന് ആയിരമായിരം ആദരാഞ്ജലികൾ!!

യോഗീശ്വരനും ഭക്തവത്സലനും ആയ ശ്രീ വിദ്യാധിരാജ പ്രഭുവിന്റെ പാദാരവിന്ദങ്ങളിൽ ഭക്ത്യാദരപുരസ്സരം സർവ്വസമർപ്പണമായി 'കവനശ്രീയും 'കവനമഞ്ജരി'യും അർച്ചിക്കുന്നു.

നമസ്കാരം.

വിനയപൂർവ്വം
പ്രൊഫ.കുമ്പളത്തു ശാന്തകുമാരി അമ്മ

കുമ്പളത്ത്,
മുക്കോല പി.ഒ,
തിരുവനന്തപുരം-44
ഫോൺ: 2438355,2431147,2439665

# പ്രൊഫ: ജഗദി വേലായുധൻനായർ

ഗ്രന്ഥകാരൻ, ഭാഷാപണ്ഡിതൻ, കവി, നിരൂപകൻ, പ്രഗത്ഭവാഗ്മി, മാതൃകാദ്ധ്യാപകൻ എന്നീ നിലകളിൽ അപൂർവ്വസുന്ദരമായ ഒരു വ്യക്തിത്വത്തിന്റെ ഉടമയായിരുന്നു പ്രൊഫ.ജഗദി വേലായുധൻ നായർ. ശ്രീ.അയ്യപ്പൻപിള്ളയും ശ്രീമതി കല്യാണിഅമ്മയുമാണ് മാതാപിതാക്കൾ. സ്വദേശം തിരുവനന്തപുരം. മലയാളഭാഷയും സാഹിത്യവും ഐച്ഛികമായെടുത്ത് യൂണിവേഴ്സിറ്റി കോളേജിൽ നിന്നും ഒന്നാം ക്ലാസ്സിൽ ഒന്നാമനായി ഓണേഴ്സ് പരീക്ഷയിൽ റെക്കാർഡ് വിജയം നേടി. സംസ്കൃതകോളേജ്, യൂണിവേഴ്സിറ്റി കോളേജ്, ആർട്സ് കോളേജ് തുടങ്ങി നിരവധി ഗവൺമെന്റ് കോളേജുകളിൽ ലക്ചറർ, പ്രൊഫസ്സർ, വകുപ്പുമേധാവി എന്നീ നിലകളിൽ സേവനമനുഷ്ഠിച്ചിട്ടുണ്ട്.

വിദ്യാർത്ഥിയായിരിക്കുന്ന കാലത്തു തന്നെ സാഹിത്യപരമായ പ്രവർത്തനങ്ങളിൽ ഏർപ്പെട്ടു.നിരവധി ലേഖനങ്ങളും കവിതകളും പ്രമുഖ പ്രസിദ്ധീകരണങ്ങളിൽ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. ബാലസാഹിത്യകൃതികൾ ഉൾപ്പെടെ പതിനെട്ടു ഗ്രന്ഥങ്ങൾ പ്രസിദ്ധീകരിച്ചു. കുമാരനാശാൻ, വള്ളത്തോൾ, ഉള്ളൂർ, എ.ആർ.രാജരാജവർമ്മ എന്നിവരെക്കുറിച്ചുള്ള ബാലസാഹിത്യ കൃതികളും,യമുനാഘട്ടം (കവിതാസമാഹാരം) നളിനി, കരുണ, നളചരിതം നാലാം ദിവസം, ഹീര,കർണ്ണപർവ്വം, ഉമാകേരളം, ഉദ്യോഗപർവ്വം, മലയാള ശാകുന്തളം തുടങ്ങിയവയുടെ വ്യാഖ്യാനങ്ങളും ഉൾപ്പെടെ കൈരളിയെ സമ്പുഷ്ടമാക്കുന്ന നിരവധി ഗ്രന്ഥങ്ങൾ രചിച്ചിട്ടുണ്ടദ്ദേഹം.

യൂണിവേഴ്സിറ്റി പി.ജി.ബോർഡ് ഓഫ് സ്റ്റഡീസ് അംഗം, പന്മന ആശ്രമം ജനറൽ സെക്രട്ടറി, ഈസായി ആശ്രമം വൈസ് പ്രസിഡന്റ് തുടങ്ങി മറ്റൊട്ടേറെ ആദ്ധ്യാത്മിക സാംസ്കാരിക പ്രസ്ഥാനങ്ങളുടെ സാരഥി എന്ന നിലയിലും പ്രാഗത്ഭ്യം തെളിയിച്ചിട്ടുണ്ട്.

നാലു ദശാബ്ദത്തിലേറെ വിദ്യാധിരാജ പ്രസ്ഥാനവുമായി ബന്ധപ്പെട്ട്

പ്രവർത്തിച്ച ഇദ്ദേഹം ചട്ടമ്പി സ്വാമികളെപ്പറ്റിയുള്ള ഗവേഷണത്തിൽ ദത്ത ശ്രദ്ധനായിരുന്നു. അതു മരണംവരെ തുടരുകയും ചെയ്തു.-'-ശ്രീ വിദ്യാധിരാജ സുപ്രഭാതം", "ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമികൾ" , ശ്രീ വിദ്യാധിരാജപുരാണം (ഹംസപ്പാട്ട്) എന്നിവ അവയിൽപ്പെടുന്നു. ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമികളുടെ ജീവിതത്തെയും കൃതികളെയും ദർശനങ്ങളെയും കുറിച്ചുള്ള ഗവേഷണത്തിൽ മുഴുകിയ അദ്ദേഹം അന്ത്യഘട്ടംവരെയും സ്വാമി തിരുവടികളുടെ ആശയാദർശങ്ങൾ പ്രചരിപ്പിക്കുന്നതിൽ നിതാന്ത ജാഗ്രത പുലർത്തി.

കേരള ഹിന്ദിസാഹിത്യ അക്കാദമിയുടെയും, ആറ്റുകാൽ ഭഗവതി ക്ഷേത്രം ട്രസ്റ്റിന്റെയും അഭേദാശ്രമം ട്രസ്റ്റിന്റെയും ഉൾപ്പെടെ അനവധി പുരസ്കാരങ്ങൾക്ക് അർഹനായിട്ടുണ്ട്.

വിദ്യാധിരാജ പ്രസ്ഥാനത്തിൽ പ്രൊഫ.ജഗദിയോടൊപ്പം പ്രവർത്തിച്ച അദ്ധ്യാപകനും, സാഹിത്യകാരനും, ഗവേഷകനും, വാഗ്മിയുമായ ശ്രീ വട്ടപ്പറമ്പിൽ ഗോപിനാഥപിള്ള അദ്ദേഹത്തിന്റെ സഹപ്രവർത്തകനും ജ്യേഷ്ഠ സുഹൃത്തുമായ ജഗദിയെക്കുറിച്ച് പറയുന്നു:- അദ്ധ്യാപകൻ, പ്രഭാഷകൻ, കവി, നിരൂപകൻ, വ്യാഖ്യാതാവ്, ഭാഷാ പണ്ഡിതൻ എന്നീ നിലകളിൽ പ്രഗത്ഭനും പ്രശസ്തനും ആയിരുന്നു പ്രൊഫ.ജഗദി വേലായുധൻ നായർ. ഒരിക്കൽ പരിചയപ്പെട്ടാൽ ഒരിക്കലും മറക്കാത്ത ഒരു വ്യക്തിത്വത്തിന്റെ ഉടമയായിരുന്നു അദ്ദേഹം. കേരളത്തിലെ പ്രമുഖരായ വാഗ്മികളിൽ ഒരാളായിരുന്നു അദ്ദേഹം. വേദോപനിഷത്തുകൾ, പുരാണേതിഹാസങ്ങൾ, മഹാകാവ്യങ്ങൾ, സമകാലിക കവിതകൾ എന്നിവയിൽ നിന്നുള്ള ഉദ്ധരണികളും കവിതകളും കൊണ്ട് വിജ്ഞാനപ്രദവും രസകരവുമായിരുന്നു ജഗദിയുടെ പ്രഭാഷണങ്ങൾ. ജഗദിയുടെ പ്രത്യക്ഷദൈവമായിരുന്നു ചട്ടമ്പിസ്വാമികൾ. സ്വാമികളെക്കുറിച്ചു സംസാരിക്കുമ്പോൾ അദ്ദേഹം സഹസ്രജിഹ്വനായി മാറും. തന്റെ ജീവിതൈശ്വര്യങ്ങൾക്കെല്ലാം കാരണം സ്വാമികളുടെ അകമഴിഞ്ഞ അനുഗ്രഹമാണെന്ന് അദ്ദേഹം അടിയുറച്ചു വിശ്വസിച്ചിരുന്നു. ജഗദിയുടെ കവിത്വത്തിന്റെ മികവും ചട്ടമ്പിസ്വാമികളോടുള്ള ഭക്തിയുടെ തികവും പ്രകടമാക്കുന്ന രണ്ടു കൃതികളാണ് "ശ്രീ വിദ്യാധിരാജ സുപ്രഭാതവും" ക്ലാസിക് ശൈലിയിൽ ദ്രാവിഡവൃത്തങ്ങളിൽ രചിച്ച "ശ്രീ വിദ്യാധിരാജ പുരാണവും" മികവുറ്റ സാഹിത്യ പ്രതിഭയായ ജഗദി കാവ്യരചനയിൽ താല്പര്യം കാണിച്ചില്ല. സാഹിത്യരചനയെക്കാൾ പഠനത്തിലും പാഠനത്തിലുമായിരുന്നു അദ്ദേഹത്തിന് കൂടുതൽ താല്പര്യം. ജഗദി വേലായുധൻ നായർക്കുള്ള ഏറ്റവും വിശിഷ്ടമായ സ്മാരകം "ശ്രീ വിദ്യാധിരാജ പുരാണമാണ്."

മലയാളത്തിന്റെ മഹാകവിയായ ഒ.എൻ.വി കുറുപ്പ് പ്രൊഫ.ജഗദിയെക്കുറിച്ച് അനുസ്മരിക്കുന്നു."എന്റെ ജ്യേഷ്ഠ സുഹൃത്ത് ജഗദി വേലായുധൻ നായർ ഒരു കവിയാവണമെന്ന് ആഗ്രഹിച്ചിരുന്നതായി അദ്ദേഹവുമായി ചിരപരിചയമുണ്ടായിരുന്ന എനിക്ക് ഒരിക്കലും തോന്നിയിട്ടില്ല. എന്നാൽ ചില കവിതകൾ അദ്ദേഹം എഴുതിയത് ചില ആനുകാലികങ്ങളിലൂടെ പ്രകാശിതമായപ്പോൾ ഞാനവ ശ്രദ്ധിച്ചിരുന്നു. തനിക്ക് അഭിമതമായ ക്ലാസിക് ശൈലിയിലാണദ്ദേഹം എഴുതിയിരുന്നത്. പുതിയ സംവേദനങ്ങളെപ്പറ്റിയോ, കവിതയിലുണ്ടാവുന്ന നൂതന പരിവർത്തനങ്ങളെപ്പറ്റിയോ അദ്ദേഹം പഠിക്കാൻ താല്പര്യപ്പെട്ടിരു

ന്നില്ല. പോയ കാലത്തിന്റെ നന്മകളെയും രീതിശാസ്ത്രങ്ങളെയുമാണ് അദ്ദേഹം മാനിച്ചിരുന്നത്. താൻ മനസാ പരമഗുരുവായി വരിച്ച ചട്ടമ്പി സ്വാമി യുടെ ദർശനം ദീപ്തമാക്കിയ മാർഗ്ഗങ്ങളിലൂടെ ചരിക്കുന്നതിനിടയിൽ താനേ മനസ്സിൽ മുളച്ച കവനാങ്കുരങ്ങളാണിവയെല്ലാം. ഈ കവിതകളാണ് ജഗദി യുടെ യഥാർത്ഥ സ്മാരകമെന്നും ഞാൻ കരുതുന്നു."

പ്രൊഫ.ജഗദിയുടെ സഹപാഠിയും സഹപ്രവർത്തകയും ശ്രീരാമകൃഷ്ണ വിവേകാനന്ദ പ്രസ്ഥാനത്തിൽ സർവ്വഥാ ചരിച്ചുകൊണ്ടിരിക്കുന്ന സമാദര ണീയയുമായ ശ്രീമതി പ്രൊഫ. സുലോചനാ നായർ യൂണിവേഴ്സിറ്റി ഈവ നിംഗ് കോളേജിലെ അനുഭവങ്ങൾ അയവിറക്കുന്നു:-

"ഞാനും ജഗദിസാറും യൂണിവേഴ്സിറ്റി ഈവനിംഗ് കോളേജിൽ പഠിപ്പി ച്ചിരുന്ന കാലം. വൈകീട്ട് 5.30ന് തുടങ്ങുന്ന ക്ലാസ്സുകൾ രാത്രി എട്ടുമണി വരെ നീളുന്നു. രാവിലെ തൊട്ടു വൈകിട്ടുവരെ ജോലി ചെയ്ത് നന്നേ ക്ഷീണിച്ച് വരുന്ന സായാഹ്ന കോളേജിലെ വിദ്യാർത്ഥികൾക്ക് മനസ്സറിഞ്ഞ് ആഹ്ലാദിക്കാനുള്ള ക്ലാസ്സുകളായിരുന്നു സാറിന്റേത്. സാറിന്റെ ക്ലാസ്സുകളിൽ സംഗീതവർഷമായിരുന്നു- മഴക്കാർ മൂടിയ സായാഹ്നങ്ങളിൽ, ചിലപ്പോൾ വിള ക്കുകൾ അണയുമ്പോൾ ഇരുട്ടത്ത്, യൂണിവേഴ്സിറ്റി കോളേജിന്റെ പ്രധാന കെട്ടിടത്തിന്റെ താഴെയുള്ള വിശാലമായ ഹാളിൽ സാറിന്റെ കഥകളി സംഗീതം കേൾക്കാം. നളചരിതം ആട്ടക്കഥ അന്നു പഠിക്കാനുണ്ടായിരുന്നു:-

"വിജനേ മഹതി വിപിനേ
നീയുണർന്നിന്ദുവദനേ!
വീണെന്തു ചെയ്വൂ കദനേ...

കുട്ടികൾ കേട്ടിരിക്കുന്നു. ഇരുട്ടാണ്. ഇരുകൂട്ടരുടെ കയ്യിലും പുസ്ത കമില്ല. സാറിന് കഥകളിപ്പദങ്ങൾ കാണാപാഠങ്ങളാണ്. കഥകളിപ്പദങ്ങൾ ഹൃദയംഗമമായി പാടാനുള്ള അനുഗ്രഹവുമുണ്ടായിരുന്നു. ഏതു കൃതി എടുത്താലും, ആട്ടക്കഥയോ, നമ്പ്യാർ കൃതിയോ, ആധുനിക കവിതയോ, അത് സരസമായി, രസനീയമായി പഠിപ്പിക്കാനുള്ള ജന്മസിദ്ധമോ, ജന്മാന്തര സിദ്ധമോ ആയ വാസനാബലം സാറിനുണ്ടായിരുന്നു. സാറിന്റെ ക്ലാസ്സുകൾ വിദ്യാർത്ഥികൾക്കൊരു സംഗീതസദിരായിരുന്നു-അതൊരനുഭവമായിരുന്നു. ഒരിക്കലും മറക്കാനാവാത്ത ക്ലാസ്സുകൾ! പ്രസാദ പ്രകൃതിയായിരുന്നതു കൊണ്ട് വിദ്യാർത്ഥികൾക്ക് സാറിനോടു പ്രിയം കൂടുതലായിരുന്നുവല്ലോ."

പ്രൊഫ: ജഗതി വേലായുധൻ നായർക്ക് പ്രിയങ്കരനും ജ്യേഷ്ഠ സുഹൃത്തും ശ്രീ ആറ്റുകാൽ ടെമ്പിൾ ട്രസ്റ്റ് ചെയർമാനുമായ ശ്രീ ആറ്റുകാൽ മാധവൻ നായർ തന്റെ സ്മരണ പങ്കുവയ്ക്കുന്നു:-

"പ്രഗത്ഭനായ കോളേജ് അദ്ധ്യാപകൻ, വാഗ്മി, കവി, ഭാഷാപണ്ഡിതൻ, നിഷ്പക്ഷനായ നിരൂപകൻ എന്നീ വിവിധ നിലകളിൽ വിദ്യാർത്ഥികളുടെ മനസ്സിലും, അദ്ദേഹം പങ്കെടുത്ത യോഗങ്ങളിൽ ഉണ്ടായിരുന്ന സദസ്യരുടെ മനസ്സുകളിലും, ഇന്നും പ്രൊഫ.ജഗദി വേലായുധൻ നായരുടെ ഓർമ്മ

നിറഞ്ഞു നിൽക്കുന്നു. വേദങ്ങളുടെയും, ഉപനിഷത്തുകളുടെയും, പുരാണേ തിഹാസങ്ങളുടെയും സാരം വ്യക്തമായി അപഗ്രഥിച്ച് സദസ്യരുടെ മനസ്സി ലെത്തിക്കുവാനുള്ള പ്രൊഫസറുടെ കഴിവ് അസാധാരണമായിരുന്നു. രാമാ യണമാസാചരണത്തോടനുബന്ധിച്ച് രാമായണത്തിലെ കഥാപാത്രങ്ങളുടെ സ്വഭാവ വിശേഷങ്ങൾക്ക് വെളിച്ചം നൽകി വ്യക്തിജീവിതത്തിൽ അവ പകർത്തേണ്ട ആവശ്യകതയെപ്പറ്റി ശക്തമായ ഭാഷയിൽ അദ്ദേഹം നടത്തിയ ഉദ്ബോധനം ഇന്നും ഈ ലേഖകന്റെ ചെവിയിൽ മുഴങ്ങി കേൾക്കുന്നുണ്ട്. ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമികളുടെ നിസ്വാർത്ഥമായ സമുദായസേവനം, അസാമാന്യമായ വ്യക്തിപ്രഭാവം, അഗാധജ്ഞാനം, നാരായണഗുരുവുമാ യുള്ള ബന്ധം, അത്ഭുതസിദ്ധികൾ, മുതലായവയെ സംബന്ധിച്ച് ഗവേഷണം നടത്തുന്നതിന് പ്രൊഫ.ജഗദി തന്റെ ജീവിതം ഉഴിഞ്ഞുവച്ചു. ജഗദി വേലാ യുധൻ നായരുടെ കൃതികളായ വിദ്യാധിരാജ സുപ്രഭാതം, വിദ്യാധിരാജ പുരാണം എന്നിവ സശ്രദ്ധം വായിക്കുന്ന ഒരു അനുവാചകന് വശ്യവചസ്സായ ഒരു കവിപുംഗവന്റെ തൂലിക അവയിൽ തെളിഞ്ഞു കാണാൻ കഴിയും. ചിന്താ ബന്ധുരങ്ങളായ ലോകോക്തികൾ, ആശയഗാംഭീര്യം, സരളത, സുന്ദരമായ ഭാഷാശൈലി, പ്രാസഭംഗി മുതലായവ കൊണ്ട് സ്വാമി തിരുവടികളെപ്പറ്റി യുള്ള അദ്ദേഹത്തിന്റെ കൃതികൾ മികവുറ്റതായിത്തീർന്നു. അനന്യസാധാര ണമായ അപഗ്രഥനപാടവവും ആശയങ്ങളെ വിശ്വസനീയമായി പ്രതിഫലി പ്പിക്കുന്നതിനുള്ള കഴിവും ഗവേഷണം നടത്തി ചരിത്ര സത്യങ്ങളെ കണ്ടു പിടിക്കുവാനുള്ള സാമർത്ഥ്യവും കൊണ്ട് പ്രൊഫ.നായരുടെ കൃതികളെല്ലാം തന്നെ വിദ്യാധിരാജ സാഹിത്യത്തിന് മുതൽക്കൂട്ടാണെന്നു പറയുന്നതിൽ അപാകമില്ല."

സംഗീത സാമ്രാജ്യത്തിലെ സവ്യസാചിയായ പ്രൊഫ.ജഗദിയുടെ വത്സല ശിഷ്യനായ ശ്രീ.എം.ജി.രാധാകൃഷ്ണൻ തന്റെ ഗുരുനാഥനെപ്പറ്റിയുള്ള ഓർമ്മച്ചെപ്പ് തുറക്കുന്നു:-

പ്രൊഫ.ജഗദി വേലായുധൻ നായർ സാറിനെ ആർക്കും ശരിയ്ക്ക് അറി ഞ്ഞുകൂടാ. ആരെയും അറിയിക്കാനും പോയില്ല. ഇതുതന്നെയായിരുന്നു ആ മഹത് വ്യക്തിയുടെ ജീവിതമുദ്രയും. അറിയുകയാണെങ്കിൽ ശരിയ്ക്ക് അറി യണം. ജഗദി വേലായുധൻ നായർ സാറിനെ ശരിയ്ക്ക് അറിയാൻ അല്പം ബുദ്ധിമുട്ടാണ്. സാറിന്റെ ഗുരുവായ ശ്രീ ചട്ടമ്പിസ്വാമി തിരുവടികൾ കാവി വസ്ത്രം ധരിയ്ക്കാത്ത ശുഭ്രവസ്ത്രം മാത്രം ധരിച്ചിരുന്ന ഒരു അവധൂതനാ യിരുന്നല്ലോ. വിവേകാനന്ദനെപ്പോലുള്ളവരുടെ സംശയം തീർത്ത മഹാനായ സന്ന്യാസി അദ്ദേഹത്തിന്റെ ശുഭ്രവസ്ത്രത്തിന്റെ വെണ്മ-ഈ ശിഷ്യന് കൊടു ത്തിരുന്നു. വസ്ത്രത്തിലല്ല- ജഗദിസാറിന്റെ ഹൃദയത്തിൽ. മഹാനായ ഒരു വാഗ്മി, കവി, സാഹിത്യകാരൻ-ഗായകൻ, അദ്ധ്യാപകൻ എന്നു വേണ്ട അദ്ദേഹം തൊട്ടു തലോടിയിട്ടില്ലാത്ത എന്താണ് ശേഷിക്കുന്നത്?
ശ്രീ ജഗദിസാറിന്റെ ക്ലാസിൽ ശിഷ്യനായിരുന്ന എന്റെ സൗഭാഗ്യം ഒരു ഓർമ്മച്ചെപ്പിനുള്ളിലെ മാണിക്യമുത്തായി ഞാനിന്നും സൂക്ഷിക്കുന്നു"

# ഉള്ളടക്കം

(വിശാഖോത്സവത്തിന് അഭേദാനന്ദാശ്രമത്തിൽ അവതരിപ്പിക്കാൻ എഴുതിക്കൊടുത്ത വില്ലടിപ്പാട്ട്)

## 'ഗംഗാരത്നം' (വില്ലടിപ്പാട്ട്)

നാമരൂപസുധാ ഗംഗാ-
നാനാകല്ലോല ലാലകം
അഭേദാനന്ദയോഗീന്ദ്രം
ആത്മരൂപം ഗുരും ഭജേ.

നാമാവലീ മധുരമാമൃതപ്രവാഹം
ഭൂമാവിലെന്നുമിടയറ്റൊഴുകീടുവാനായ്
താനാരചിച്ച സുരശൈവലിനീ ജലത്തിൽ
താനേ മറഞ്ഞ പരമാത്മഗുരും സ്മരാമി.

അഭിവന്ദ്യരായ സന്യാസി ശ്രേഷ്ഠന്മാരെ!
ഗുരുജനങ്ങളേ!

അഖിലഭാരത പ്രസിദ്ധവും, അതിപാവനവുമായ ഈ പുണ്യാശ്രമത്തിലെ വിശാഖസംഘം, ഒരു വിൽപ്പാട്ട് അവതരിപ്പിക്കുകയാണ്. ഇത്തരം കലാരൂപങ്ങൾ ഞങ്ങൾ ഇതുവരെയും അവതരിപ്പിച്ചിട്ടില്ലെന്ന് ഭക്തജനങ്ങൾക്കറിയാമല്ലോ. എങ്കിലും ആ അഭേദാനന്ദഗുരുദേവനിലുള്ള ഭക്തിയൊന്നു കൊണ്ടുമാത്രം ഞങ്ങൾ ഇതിന് ഒരുമ്പെടുകയാണ്. എല്ലാ കാര്യങ്ങളിലും ഞങ്ങളെ കനിഞ്ഞനുഗ്രഹിച്ചിട്ടുള്ള കരുണാമയനായ ഗുരുദേവൻ ഇക്കാര്യത്തിലും ഞങ്ങളെ അനുഗ്രഹിക്കുമെന്ന്

ഞങ്ങൾക്ക് ഉറപ്പുണ്ട്. നമ്മുടെ ഹൃദയങ്ങളിൽ വിളയാടി വിളങ്ങുന്ന അഭേദ ഭഗവാൻ ഒരു മാമുനീന്ദ്രൻ മാത്രമല്ലല്ലോ. നാടകം, സംഗീതം, പ്രഭാഷണം എന്നിങ്ങനെ പല സുകുമാരകലകളിലും പ്രാവീണ്യമുള്ള ഒരു കലാകാരൻ കൂടിയായിരുന്നില്ലേ അവിടുന്ന്. അതുകൊണ്ട്, വിൽപ്പാട്ടിന്റെ കലാലോകത്തേക്ക് കാലുവയ്ക്കുന്ന ഞങ്ങളെ ആ ഗുരുദേവൻ കൈപിടിച്ചു വീഴാതെ കാത്തുകൊള്ളും. (സദസ്സിനെ നോക്കി) എന്താ ശരിയല്ലേ? (ശരിയാണ് ശരിയാണ് എന്ന് സദസ്യർ വിളിച്ചുപറയുന്നു)

**ഗാനം-** (നാഥനാമക്രിയ)

(തന്തിന്തിമി തിന്തിമിതിന്തോം- തിന്തിമിതിന്തിമതാരാ- എന്ന മട്ട്)

തിരുവടിതൻ കരുണ കനിഞ്ഞാൽ
അരുതായിട്ടേതാനുണ്ടോ?
ഗുരുദേവക ഭക്തജനങ്ങൾ
ക്കിതിലിന്നൊരു സംശയമുണ്ടോ?
തിന്തിന്തിമി തിന്തിമി തിന്തോം
തിന്തിന്തിമി തിന്തിമി താരാ
തിന്തിന്തിമി തിന്തിമി തിന്തോം
തിന്തിന്തിമി തിന്തിമി താരാ.

ഭഗവാൻ ഗുരുദേവനുദാരൻ
നിഗമാമല ചാരുശരീരൻ
കൃപയോടെ തെളിഞ്ഞരുളേണം
കലതൻ വിജയത്തിനുവേണ്ടി
(തിന്തിന്തിമി.....)

ഗുരുദേവ കഥാപരിണാമം
പറവാൻ തുനിയുന്നിഹ ഞങ്ങൾ
വരദാരുണ പാദപയോജം
പരിചോടു വണങ്ങി വിശേഷാൽ
(തിന്തിമിന്തിമി)

ആ പരമഗുരുവിന്റെ പാദാരവിന്ദങ്ങൾ ഒരിക്കൽകൂടി വന്ദിച്ചുകൊണ്ട് ഞങ്ങൾ കഥയിലേക്ക് കടക്കുകയാണ്. കഥ, എന്താണെന്നറിയണ്ടേ? -'ഗംഗാരത്നം'- അതാണ് കഥയുടെ പേര്. ഹരിദ്വാറിനടുത്തുള്ള ജല

സമാധി ഘട്ടം പല കാരണങ്ങളാൽ പ്രസിദ്ധമാണ്. പുരാണ പ്രസിദ്ധ മായ ദക്ഷയാഗം നടന്നത് ഈ പുണ്യഭൂമിയിലാണത്രേ. തെക്ക് നിബി ഡമായ കൊടും കാടുകൾ. വടക്ക് സമുന്നതമായ ശൈലനിരകൾ. ഇവ യ്ക്കിടയിലൂടെ വളഞ്ഞൊഴുകുന്ന ഗംഗയ്ക്ക് ഇവിടെ ഒഴുക്കും പരപ്പും കൂടുതലാണ്. നിരവധി സന്യാസിമാരുടെ ജലസമാധിക്കു സാക്ഷ്യം വഹി ച്ചതാണ് ഈ വിശാല ഗംഗാതടം. അവിടെ ജലസമാധിയടഞ്ഞവരാരും മുനിരത്നങ്ങളായിരുന്നില്ല. ഭഗവാൻ അഭേദാനന്ദ ഗുരുദേവനോ? എല്ലാ അർത്ഥത്തിലും അവിടുന്ന് ഒരു മഹാരത്നം തന്നെയായിരുന്നു.
ആ അതേ അതേ,

**രാഗം**–നാഥനാമക്രിയ
**താളം**–ഖണ്ഡജാതി-താളം

മുനിമാരുമണിയുന്ന രത്നം-ഹന്ത!- 2
തിരുനാമജപകാന്തി കലരുന്ന രത്നം
മുനിമാരുമണിയുന്ന രത്നം
(മുനിമാരു....)

കലികാല വിഷബാധ കളയുന്ന രത്നം
കനിവിന്റെ നനവൂറും രത്നം- ഭക്ത
ജനകോടി നിനവിന്റെ രത്നം - 2
(മുനിമാരു...)

പരമാത്മ ചൈതന്യ പരിണാമ രത്നം
പരിപാകവേദാന്ത രത്നം-നമ്മൾ
ക്കൊരുപോലെ സേവ്യമാം രത്നം
(മുനിമാരു....)

അതേ! ഇങ്ങനെയുള്ളൊരു വിശിഷ്ട രത്നമാണ് 1983 ഒക്ടോബർ 30-ാം തീയതി, ജലസമാധിരൂപേണ ഗംഗാ മാതാവിന്റെ ഹൃദയത്തിൽ വിലയിച്ചത്. ഈ കഥയ്ക്ക് 'ഗംഗാരത്നം' എന്ന് ഞങ്ങൾ പേരിട്ടത് അതുകൊണ്ടാണ്: 1909 ഏപ്രിൽ 8-ാം തീയതി ആറയൂരിൽ തിരുവവ താരം ചെയ്ത്, 1983 ഒക്ടോബർ 29-ാം തീയതി ആത്മഗംഗയിൽ അലിഞ്ഞുചേർന്ന ആ മഹർഷി പുംഗവന്റെ, ശ്രീ അഭേദാനന്ദ ഭഗവാന്റെ ജീവിതകഥ മുഴുവനും ഞങ്ങൾ ഇവിടെ വിസ്തരിക്കുന്നില്ല. അവിടുത്തെ

മഹനീയ ജീവിതസായാഹ്നത്തിലെ ഏതാനും ചില മുഹൂർത്തങ്ങളാണ് ഇന്നത്തെ കഥയ്ക്ക് വിഷയമാക്കിയിട്ടുള്ളത്.

ഇന്ന് വിശിഷ്ടമായ വിശാഖനാളാണ്. ശ്രീവിശാഖ ദേവന്റെ ജന്മന ക്ഷത്രം. കാന്തികൊണ്ട് വിശേഷേണ വ്യാപിക്കുന്നത് എന്നാണ് വിശാഖ ശബ്ദത്തിനർത്ഥം. അങ്ങനെ വ്യാപിച്ചിയങ്ങിയ ഗുരുദേവന്റെ നക്ഷ ത്രവും അതുതന്നെയാണല്ലോ. അതേ അതേ അതാ നോക്കൂ, തേജ സ്സാർന്ന വിശാഖനക്ഷത്രം! കാന്തികൊണ്ട് വിശേഷേണ വ്യാപിക്കാൻ പോരുന്ന വിശാഖ നക്ഷത്രം എഴുന്നള്ളി വരുന്നതു കണ്ടോ.

ഒരു താളവട്ടം

രാഗം കല്യാണി

നിത്യവിശിഷ്ട വിശാഖതാരം
പൊട്ടിവിടർന്നു വിലാസപൂരം-2
മുക്തിപഥത്തിൽ പ്രകാശമേകാൻ
കത്തിജ്ജ്വലിക്കും വിളക്കുപോലെ-2
ഷൺമുഖദേവന്റെ നാളിതല്ലോ
നമ്മുടെ ദേവന്റെ നാളുമല്ലോ-2
ഉല്ലസിച്ചീടട്ടേയെന്നുമെന്നും
ചൊല്ലെഴുന്നീടുമിച്ചാരു താരം-2

മുക്തിമാർഗ്ഗത്തിൽ പ്രകാശം പരത്താൻ 89 വർഷം മുമ്പ് ഇതുപോലെ ഉദിച്ചുയർന്ന ഒരു വിശാഖ നക്ഷത്രമാണ് അഭേദാന്ദ ഗുരുദേവനെ നമുക്ക് സംഭാവന ചെയ്തത്. പ്രകാശപൂർണ്ണമായ 89 വർഷങ്ങൾ!! ഭക്തിയു ടെയും നാമസങ്കീർത്തനങ്ങളുടെയും അത്ഭുതകരമായ പ്രകാശം പരന്ന നാളുകൾ! ലോകത്ത് ആദ്യമായി ലക്ഷാർച്ചനയുടെയും കോടി അർച്ചന കളുടെയും, അഖണ്ഡനാമയജ്ഞത്തിന്റെയും പവിത്രമായ ഹോമധൂമം പരന്നൊഴുകിയ സുദിനങ്ങൾ. ഭഗവന്നാമാണുക്കൾ കൊണ്ട് അന്തരീക്ഷ മാകെ നിറഞ്ഞ പുണ്യവാസരങ്ങൾ. ഇതിനൊക്കെ പ്രഭവകേന്ദ്രവും പ്രേരക ശക്തിയുമായിരുന്നു ആ മഹാമുനി പുംഗവൻ. രാമകൃഷ്ണ നാമാ വലികൾ കൊണ്ട് അഖണ്ഡ ഭാരതത്തെ അയോദ്ധ്യയും ആമ്പാടിയു മാക്കി മാറ്റിയ ആ നാമസ്വരൂപൻ, ശ്രീമദ് അഭേദനാനന്ദ ഗുരുദേവൻ അങ്ങനെ അവസാനമായി ഹിമവൽ പർവ്വതത്തിലെ ഹരിദ്വാറിലെത്തി.

അതാ വനദേവതമാർ സ്വാമിജിയെ എതിരേൽക്കുന്നതുകണ്ടോ

തൂമരന്ദ മധുരമിണങ്ങും
പൂമഴകൾ പൊഴിച്ചു മരങ്ങൾ.
കോകിലം കളപഞ്ചമം പാടി
സ്വാഗതാരവ ഗീതികൾ പാടി
മന്ദമാരുതനോടിയണഞ്ഞു
മന്ദമത്തിരുമേനിയിൽ വീശി.
മാമരങ്ങളുരുമ്മിയുരുമ്മി
കോമള ശ്രുതിഗാഥകൾ മീട്ടി
കീചകങ്ങൾ മുരളികയൂതി
മേചകങ്ങൾ മൃദംഗമടിച്ചു.
ഹന്ത!ഹന്ത! മയൂര കദംബം
ചന്തമാം പടുനർത്തനമാടി,
ഈവിധം വനദേവതമാരും
മാമുനീശനെ വന്നെതിരേറ്റു.

പകൽ മുഴുവൻ പ്രപഞ്ചത്തിനാകെ ചൂടും വെളിച്ചവും ചൊരിഞ്ഞ ശേഷം സായാഹ്ന നേരത്ത് അസ്തമന പർവ്വതത്തിലെത്തിച്ചേരുന്ന സൂര്യദേവനെപോലെ. കുറെ ഭക്തജനങ്ങളും കൂടെയുണ്ട്. തന്റെ അവ സാന ശിഷ്യനായ മോഹനൻ എന്ന യുവാവിനും സന്യാസ ദീക്ഷ നൽകി അംബികാനന്ദസ്വാമിയാക്കിത്തീർത്തശേഷം കൃതകൃത്യതയോ ടെയുള്ള ഈ വരവിന് ചില ഉദ്ദേശ്യലക്ഷ്യങ്ങളുണ്ടായിരുന്നു. മുമ്പ് പലപ്പോഴും ഹരിദ്വാറിൽ എത്തിയതുപോലെയായിരുന്നില്ല ഈ സന്ദർശ നം. ശരീരം വലിച്ചെറിയേണ്ട കാലം സമാഗതമായിരിക്കുന്നു എന്ന് അവിടുത്തേക്ക് അറിയാമായിരുന്നു. അതിനുള്ള ഒരുക്കമാണ്. പക്ഷേ കൂടെയുള്ളവർക്കാർക്കും അത് മനസ്സിലായില്ലെന്നു മാത്രം. അയ്യപ്പ ക്ഷേത്രത്തിലെ നമ്പൂതിരി, യശോധനനായ ആ മുനിപുംഗവനെ ഭക്ത്യാദരപൂർവ്വം സ്വീകരിച്ചുപചരിച്ചു. അർഘ്യപാദ്യാദികൾ നൽകി വന്ദിച്ചു. അവിടുത്തെ താമസസൗകര്യത്തിനുള്ള എല്ലാ ഏർപ്പാടുകളും ചെയ്തുകൊടുത്തു. തിരുവടികൾ അന്ന് അവിടെ വിശ്രമിച്ചു. ഗുരുദേ വന് നല്ല ശരീരക്ഷീണമുണ്ടെന്ന് കൂടെയുള്ളവർക്കൊക്കെ തോന്നി. യാത്രകൊണ്ടാവും എന്നാണ് അവരൊക്കെ കരുതിയത്. പക്ഷേ ശരീ രകാര്യം അവിടുന്ന് അറിയുന്നതേയില്ല. അത് എന്നേ അവിടുന്നു മറന്നു കഴിഞ്ഞിരിക്കുന്നു. ആത്മാവുണർന്ന യോഗിയ്ക്കുണ്ടോ ശരീരചിന്ത വരുന്നു. എങ്കിലും പ്രാരബ്ധകർമ്മ ബന്ധങ്ങളുടെ കെട്ട് പൊട്ടിമാറും വരെ, അതുകൊണ്ട്നടക്കാതിരിക്കാൻ കഴിയുകയില്ലല്ലോ. കർമ്മവി

ച്ഛിത്തി കൈവരുമ്പോൾ, തന്റേതല്ലാത്ത ആ ശരീരം അവർ സ്വയം വലിച്ചെറിയുകയും ചെയ്യും.

ശമധനനായ അഭേദാനന്ദ മുനിദേവൻ എഴുന്നള്ളിയിട്ടുണ്ടെന്നറിഞ്ഞ് പലരും പാദവന്ദനത്തിനെത്തി. ഋഷീകേശിൽ നിന്നുപോലും സന്യാസിമാർ വന്നിട്ടുണ്ട്. ആ തിരുമേനി ഒരു കുറികാണാൻ, ആ തൃപ്പാദങ്ങൾ ഒന്നു തൊട്ട് വന്ദിക്കാൻ അഹമഹമികയാ അവർ മുന്നോട്ട് വരുകയാണ്. അതാ നോക്കൂ എന്തൊരു തെരക്കാണവിടെ.

**(ഗാനം)**

രാഗം- ഹിന്ദോളം

ധന്യമുനീശനെക്കാണാൻ- സർവ്വ
സന്യാസിമാരുമണഞ്ഞു
തിക്കും തിരക്കും കഥിക്കാൻ-ആർക്കു
മൊക്കില്ലനന്തന്നുപോലും!
വന്നവരെങ്ങും നിറഞ്ഞു-പാദ
വന്ദനയ്ക്കായിത്തുനിഞ്ഞു
പൂവും പഴങ്ങളും വച്ചു-ശിര
സ്സാവുന്ന വണ്ണം കുനിച്ചു
നിർലേപരെല്ലാം നമിച്ചു- പാദ-
മല്ലാരവിന്ദേ പതിച്ചു
യോഗിനീ മാതാക്കളെത്തി-സ്വയം
യോഗീശപാദത്തിൽ മുത്തി
എല്ലാ മറന്നവരെല്ലാം-പാദ
ഫുല്ലാരവിന്ദം നുകർന്നു.

പാദവന്ദനത്തിനു വന്നു ചേർന്ന സന്യാസിമാരോടെല്ലാം അവിടുന്നു കുശലം ചോദിച്ചു. ചിലരെ അനുഗ്രഹിച്ചു. ചിലരുടെ സംശയങ്ങൾ മാറ്റിക്കൊടുത്തു. എന്നിട്ട് അവിടുന്നു പതിവുള്ള ഭജന ആരംഭിച്ചു. ആ സ്വർഗ്ഗീയ നാദകല്ലോലത്തിൽ സർവ്വരും ലയിച്ചിരുന്നു. അവിടുത്തെ വൃക്ഷങ്ങൾ പോലും നിഷ്പന്ദരായി നിന്നു.

പിറ്റേന്ന് രാവിലെ അവിടുന്നു കൽപ്പിച്ചു. എന്താണ്? ഗംഗാമാതാവിനെ സദാ കണ്ടുകൊണ്ടിരിക്കത്തക്കവണ്ണം ഒരു താമസസ്ഥലം കണ്ടുപിടിക്കണമെന്ന്. അതു ശരി. ഗുരുദേവന്റെ ഹിതം അനുയായികൾ ഉടൻ സാധി

ച്ചുകൊടുത്തു. കൽപ്പനപോലെ സകലതും ശരിയായി. അവിടുന്ന് വിശ്രമകേന്ദ്രം ഗംഗാതീരത്തേക്ക് മാറ്റി. എവിടെയാണ്? ആര്യസമാജക്കാരുടെ ഒരു കെട്ടിടത്തിൽ. തിരുവടികൾക്ക് തൃപ്തിയായി. ഹാ എന്തൊരാനന്ദം! മലർക്കെ തുറന്നുകിടക്കുന്ന ജനാലയിലൂടെ നോക്കുകയേ വേണ്ടൂ. കളകളം പാടി കടന്നുപോകുന്ന ഭാഗീരഥി കണ്ണിനു മുന്നിൽ.

(ഗാനം)

ഒളിവാർന്നൊഴുകുന്നൊരു ഗംഗാ-
നളിനായത ലോചന മന്ദം
അലയാർന്നു രസാലൊഴുകുന്നു
തെളിവാർന്ന മദാലസ പോലെ

ഭജനാമൃത ഗാനമുയർന്നാൽ
ഭുജഗാംഗദ നാമമുയർന്നാൽ
അതുകേട്ടുരസിച്ചു ലസിക്കാൻ
കൊതിയോടു നടക്കുകയാകാം

കിളിതൻ കളനാദമുയർത്തും
ലളിതാടവിയെത്ര മനോജ്ഞം
കളകോമള മന്ദസമീരൻ
വിളയാടുകയാണവിടെങ്ങും

നവസൗരഭ മേന്തിരസിക്കും
സുമസഞ്ചയ മെത്ര വിശേഷം
ഇവനോക്കി രസിച്ചു മുനീശൻ
നിവസിച്ചു നിരീഹതയോടേ.

കിളികളും, കളനാദവും, ശാന്തശീതളമായ ഗംഗാസരസ്തടവും, ഒരുക്കുന്ന പ്രകൃതി ഭംഗിയിൽ ലയിച്ച് ഗുരുദേവൻ കഴിഞ്ഞു. ഒരു ദിവസം അദ്ദേഹം അന്തേവാസികളോടു പറഞ്ഞു. ഇന്ന് സന്ധ്യക്ക് ഗംഗാദീപം കാണാൻ പോകണമെന്ന്. ഗംഗയിലെ ദീപപ്രവാഹം കൗതുകമുണർത്തുന്ന ഒരു കാഴ്ചയാണ്. നദീമദ്ധ്യത്തിൽ ഒരു ഗംഗാക്ഷേത്രമുണ്ടവിടെ. എന്നും അന്തിനേരത്ത് ദർശനത്തിനെത്തുന്ന ഭക്തജനങ്ങൾ ദീപം കത്തിച്ച് ഗംഗയിലൊഴുക്കാറുണ്ട്. ആയിരമായിരം ദീപങ്ങൾ അങ്ങനെ ഗംഗാനദി നിറഞ്ഞൊഴുകുന്ന കാഴ്ച അത്യന്തം ചേതോഹരമാണ്. അതുകഴിഞ്ഞുള്ള ക്ഷേത്രത്തിലെ ദീപാരാധനയും കാണേണ്ടതു തന്നെയാണ്. തീരത്തുനിന്നും ക്ഷേത്രത്തിലേക്ക് കെട്ടിയിരി

ക്കുന്ന പാലത്തിൽ കയറി നിന്നാൽ ഈ ദീപപ്രവാഹവും ദീപാരാധ നയും അവയുടെ പൂർണ്ണമായ ഭംഗിയോടെ കാണാനാവും. ഈ അത്ഭുത ദൃശ്യം കാണാൻ ആയിരമായിരമാളുകൾ എന്നും സന്ധ്യക്ക് അവിടെ തടിച്ചുകൂടാറുണ്ട്.

സന്ധ്യയാകാറായി. നിശ്ചയിച്ചിരുന്നപോലെ ഗുരുദേവൻ അനുയാ യികളുമൊത്ത് എഴുന്നള്ളി. ശരീരത്തിന് എന്തോ വല്ലായ്മയുണ്ടെന്ന് ഗുരുദേവന്റെ നടപ്പ് വിളിച്ചറിയിക്കുന്നു. അനുയായികൾക്കും ആ സംശയം തോന്നാതിരുന്നില്ല. പക്ഷേ ഗുരുദേവൻ അതൊന്നും കാര്യമാക്കുന്ന മട്ടു കണ്ടില്ല. അവിടുന്നു പതുക്കെ നടന്നു പാലത്തിൽ കയറി.കൂടെയുള്ള ഭക്തജനങ്ങൾ അവിടുത്തെത്തന്നെ ശ്രദ്ധിക്കുകയാണ്. പതിവില്ലാത്ത വിധം ഗുരുദേവൻ പാലത്തിന്റെ കൈവരിയിൽ ചാരിനിൽക്കുന്നതാണ് അവർ കണ്ടത്. എന്തോ പന്തികേടുണ്ടെന്ന് കൂടെയുള്ള വർക്കു തോന്നി. ദീപകാഴ്ചയെക്കാളേറെ അവർ ഗുരുദേവന ശ്രദ്ധിച്ചുകൊണ്ടുനിന്നു. ദീപാരാധന കഴിഞ്ഞു. ഭക്തിഗാനങ്ങളും, നാമസങ്കീർത്തനങ്ങളും നില ച്ചു. ആളുകൾ പിരിഞ്ഞു. എന്നിട്ടും ഗുരുദേവൻ അനങ്ങാതെ നിൽക്കു കയാണ്. എന്താണ് കാര്യമെന്നറിയാൻ കഴിയാതെ അന്തേവാസികൾ അമ്പരന്നു നിന്നു. തിരിച്ചുപോകാൻ ഒരു വാഹനം വേണം. ഗുരുദേ വൻ ആംഗ്യഭാഷയിൽ അറിയിച്ചു. അതിൽ വിഷാദത്തിന്റെ സൂചനയി ല്ല. ക്ഷീണത്തിന്റെയോ, അസ്വസ്ഥതയുടെയോ ധ്വനിയുമില്ല. എങ്കിലും അങ്ങനെ പതിവില്ല. നല്ല ക്ഷീണം തോന്നുന്നതു കൊണ്ടാണ് വാഹനം ആവശ്യപ്പെടുന്നതെന്ന് കൂടെയുള്ളവർക്ക് ബോദ്ധ്യമായി. വാഹനത്തിൽ തന്നെയാണ് അന്ന് തിരിച്ചെഴുന്നള്ളിയതും. ആ തണുത്ത രാത്രി, തിരു വടികളെ തലോടിയുറക്കി.

അന്തേവാസികളാരും അന്നുറങ്ങിയില്ല. അവർ തിരുവടികൾ വിശ്രമി ക്കുന്ന മുറിക്കുള്ളിൽ കണ്ണുംനട്ട് ഉണർന്നുകിടന്നു. കിഴക്ക് വെള്ളി വീശി യപ്പോൾ ഓരോരുത്തരായി ഗുരുദേവന്റെ കിടക്കയ്ക്ക് അരികിലെത്തി. നെഞ്ചിൽ കൈവച്ച് അവിടുന്ന് മയങ്ങുകയാണ്. അവർ പരസ്പരം നോക്കി ആയിരമായിരം ചോദ്യങ്ങൾ അലിഞ്ഞുചേർന്നിരുന്നു ആ നോട്ട ത്തിൽ. ജിജ്ഞാസയുടെ ചോദ്യങ്ങൾ. ഏവരും മൂകരായി നിന്നപ്പോൾ, അതുകണ്ടുനിന്ന ഒരു ശിഷ്യ പ്രമുഖൻ പതുക്കെ പറഞ്ഞു.

## (ഗാനം)

രാഗം-ഗൗരിമനോഹരി

കാര്യമുണ്ടെന്തോ ഗുരുദേവ, നല്ലെന്നാലിന്നി
ങ്ങീവിധമുറങ്ങീടാൻ കാര്യമില്ലല്ലോ തെല്ലും
ചാരുവാം തിരുമേനിപാരമായ് വിയർക്കയാ-
ണാരെയെങ്കിലും കൊണ്ടുപോരുവിൻ ഭിഷഗ്വരം
കൽപ്പനയ്ക്കായിക്കാത്തു നിൽക്കയും വേണ്ടിങ്ങാരും
തൃപ്പാദത്തിന്നുണ്ടേതോ രോഗപീഡനം പാരം.

നിറഞ്ഞ കണ്ണുകളോടെ എല്ലാവരും സൂക്ഷിച്ചുനോക്കി. ഗുരുദേവന്റെ ശരീരമാകെ വിയർക്കുകയാണ്. ഭക്തജനങ്ങളിൽ ചിലർ നാമസങ്കീർത്ത നത്തോടെ അവിടുത്തെ തൊട്ടുണർത്താൻ ശ്രമിച്ചു. പൊടുന്നനെ അവി ടുന്നു കണ്ണുതുറന്നു. "അവിടുത്തേക്ക് എന്തെങ്കിലും അസുഖം തോന്നു ന്നുണ്ടോ- ഗദ്ഗദകണ്ഠരായി ഭക്തജനങ്ങൾ ചോദിച്ചു. ഗുരുദേവൻ അവരെ നോക്കി ഒന്നു മന്ദഹസിക്കുക മാത്രം ചെയ്തു. സഹജമായ ആ മധുരമന്ദഹാസം. ആ മന്ദഹാസം നമുക്കിനി കാണാൻ കഴിയുമോ? കുറച്ചു കഴിഞ്ഞ്, ഗുരുദേവൻ എഴുന്നേറ്റിരുന്നു. എന്നിട്ട് ശബ്ദം താഴ്ത്തി അവിടുന്നു അരുളി ചെയ്തു.

'ഒരു ആനന്ദ സ്വപ്നത്തിൽ മുഴുകികിടക്കുകയായിരുന്നു.' ഭക്തജന ങ്ങൾ കാതോർത്തു നിന്നു. ഗുരുദേവൻ തുടർന്നു. "സ്വർഗ്ഗീയ സൗന്ദര്യം വഴിഞ്ഞൊഴുകുന്ന ഒരു യുവതി എന്റെ മുമ്പിൽ വന്നുനിന്നു. ആ സ്ത്രീ ഇങ്ങനെ പറഞ്ഞു. 'ഞാൻ ഗംഗാ ഭഗവതിയാണ്. അഭേദാനന്ദൻ അൽപ്പം മുമ്പ് സമാധിയായിക്കഴിഞ്ഞു. ഗംഗാതീരത്ത് അഖണ്ഡനാമ ജപ യജ്ഞം ആവശ്യമായിരിക്കുന്നു. അതിനുവേണ്ടിയാണ് ഞാൻ അഭേദ നിൽ ആവേശിച്ചിരിക്കുന്നത്. ഇപ്പോൾ അഭേദനിൽ സ്പന്ദിക്കുന്നത് എന്റെ ജീവനാണ്. എപ്പോൾ ഞാൻ വിട്ടുപോകുന്നുവോ അപ്പോൾ മുതൽ ഈ ജീവൻ എന്റേതായി മാറും. എന്നിൽത്തന്നെ ലയിക്കു കയും ചെയ്യും." ഒരു നിമിഷം മൗനമായിരുന്നശേഷം തിരുവടികൾ വീണ്ടും പറഞ്ഞു. 'ഗംഗാദേവി വിട്ടുകഴിഞ്ഞാൽ ഈ ശരീരം എന്റേതല്ലാ ത്തതാകും. നിങ്ങൾ അതിനെ എങ്ങും കൊണ്ടുപോകരുത് 63 മീറ്റർ വെള്ളത്തുണിയിൽ പൊതിഞ്ഞു ഗംഗയിൽ താഴ്ത്തണം. അത് സൂര്യാ സ്തമയ സമയത്ത് ആയിരിക്കുകയും വേണം.

കേട്ടുനിന്ന ഭക്തജനങ്ങൾ കണ്ണുതുടച്ചു. ഒന്നുരണ്ടു ദിവസങ്ങൾ വീണ്ടും ഇഴഞ്ഞുനീങ്ങി. ഗുരുദേവന് ക്ഷീണം കൂടി വരുന്നതായി കൂടെയുള്ളവർക്ക് തോന്നി. സംസാരം മന്ദഗതിയിലായിത്തുടങ്ങി. നെഞ്ചത്തു കൈവച്ചുകൊണ്ട് അവിടുന്ന് കട്ടിലിൽ മലർന്നു കിടക്കുകയാണ്. നല്ല പനിയുമുണ്ട്. അടുത്തുനിന്ന ഭജനാനന്ദസ്വാമികൾ വിവരം തിരക്കി. മന്ദഹസിച്ചു കൊണ്ട് ഉള്ളം കയ്യിൽ വിരൽ കൊണ്ട് അദ്ദേഹം Heart (ഹാർട്ട്) എന്ന് എഴുതികാണിച്ചു. വിവരമറിഞ്ഞ് ശിവാനന്ദാശ്രമം പ്രസിഡന്റ് ചിദാനന്ദസ്വാമി പാഞ്ഞെത്തി. ഗുരുദേവന്റെ സമ്മതത്തോടെ ഡൽഹിയിലുള്ള 'മൂൽച്ചന്ദ്' ആശുപത്രിയിൽ പ്രവേശിപ്പിച്ചു.

(മുഖാരി)

ഭവദാരുണ രോഗമകറ്റാൻ
ഭുവനത്തിനു മോദമിയറ്റാൻ
അവതാരമെടുത്തൊരഭേദൻ
മുനിമാരണിയാമവധൂതൻ
തിരുനാമ ജപത്തൊടുകൂടി
ക്കരുണാമയനത്രകിടന്നാൻ
ഒരുവാരമുദാര ശരീരം
കളവാൻ വഴിതേടിയപോലെ.

വിവരമറിഞ്ഞ് നാനാദേശങ്ങളിൽ നിന്നും ഭക്തജനങ്ങൾ എത്തിത്തുടങ്ങി. സന്യാസിമാരെയും സാധാരണക്കാരെയും കൊണ്ട് ആശുപത്രിയും പരിസരവും ആകെ നിറഞ്ഞു. ചിലർ ശയ്യയ്ക്കരുകിലെത്തി തൃപ്പാദം കണ്ടുവന്ദിച്ചു. വിശേഷ സംഭവങ്ങളൊന്നുമില്ലാതെ മൂന്നു നാലുദിവസങ്ങൾ കൂടി കടന്നുപോയി.

കഷ്ടം...... ആ നിർദയ ദുർദിനം അതാ കടന്നുവരുന്നു. 1983 ഒക്ടോബർ 29. അന്നത്തെ സൂര്യനും അസ്തമിച്ചു. നാവിൽ നാമജപവും, മനസ്സിൽ ബ്രഹ്മദ്ധ്യാനവുമായി ഗുരുദേവൻ ആശുപത്രിയിൽ കിടക്കുകയാണ്. നല്ല തണുപ്പുള്ള രാത്രി. മണി ഒൻപതടിച്ച് പതിനഞ്ചു മിനിട്ടായി. രക്തസമ്മർദ്ദം അളക്കുവാൻ ഡോക്ടർ സ്വാമിജിയുടെ സമീപമെത്തി. ഡോക്ടറുടെ മുഖത്തു നോക്കി മന്ദഹസിച്ചുകൊണ്ട് ഗുരുദേവൻ വലതുകൈയിലെ അഞ്ചുവിരലും പൊക്കികാണിച്ചു. ഇനി അഞ്ചു മിനിട്ടുകൂടിയേ ഉള്ളൂ എന്നാണ് സ്വാമിജി സൂചിപ്പിക്കുന്നതെന്ന് ഡോക്ടർക്ക് മനസ്സി

ലായില്ല. പിന്നീട് മുറിയ്ക്കു വെളിയിൽ ഭക്തജനങ്ങൾ കൂടിനിന്ന ഭാഗത്തേക്ക് നോക്കി 'റ്റാ റ്റാ' കാണിച്ചു. വിതുമ്പിനിന്ന നിമിഷങ്ങൾ വീണ്ടും നീങ്ങി. സമയം 9.20. ഒരു നാമശബ്ദം ആ നാവിൽ നിന്നും മന്ദമുർന്നു. മുഖത്തു മന്ദഹാസം പരന്നു. ആ കണ്ണുകൾ ശാന്തമായി അടഞ്ഞു. ആ അഭേദചിത്തം അനന്തസച്ചിദാനന്ദത്തിൽ ലയിച്ചു. നാടിന്റെ മനസ്സിൽ നാമമുണർത്തിയ നാമസ്വരൂപൻ അങ്ങനെ നിത്യനായിത്തീർന്നു.

തിരുനാമകീർത്തനമെന്നും-നമ്മൾ
ക്കുരുവിട്ട പരനായ ഗുരുദേവനേവം
പരമാത്മ ചൈതന്യമാർന്നൂ-നിത്യ
പരമാനന്ദാകാര പരമാർത്ഥമാർന്നൂ
(തിരുനാമ......)

കനിയേണമെ ഞങ്ങളിലെന്നും സ്വാമിൻ!
നിനവോടു നരജന്മം സഫലമാക്കീടാൻ
തുനിയുന്നോരെങ്ങളിലെന്നും ദേവാ
തുണയായിട്ടണയേണമടിയങ്ങൾക്കെന്നും.
(തിരുനാമ.....)

അഖണ്ഡസച്ചിദാനന്ദ സ്വരൂപനായിത്തീർന്ന ആ പരമഗുരുദേവന്റെ അനുഗ്രഹാശിസ്സുകൾ എന്നെന്നും നമ്മിൽ പ്രകാശിക്കുമാറാകട്ടെ. ഹരി:ഓം.

## മംഗളം

ഗുരുദേവാ വരദമാംതവ ചരണാരവിന്ദയുഗളം
പരിചോടു കാത്തുനിത്യം നൽകീടേണം മംഗളം!! (ഗുരുദേവാ....)
'ഭവരൂപ ഗരളമരുളും പരിതാപമഖിലമകലാൻ
ശിവരൂപാ! ദേവദേവാ! നൽകീടേണം മംഗളം!! (ഗുരുദേവാ.....)

തിരുനാമകീർത്തനത്തിന്നമൃതാലീയുലകമഖിലം
സുരലോക സാമ്യമാക്കും ദേവാ ! ദേഹി മംഗളം!!(ഗുരുദേവാ.....)

പരമാർത്ഥ പരമബോധമുണരാനായെന്നിലിനിയും
വരദാനം ചെയ്തു നിത്യം നിത്യാ! ദേഹി മംഗളം!!(ഗുരുദേവാ.....)

തെളിവോടും ജലസമാധി തടവീടും പരമഗുരുവിൻ
തിരുനാമ സ്മരണമെന്നും നൽകീടേണം മംഗളം!! (ഗുരുദേവാ.....)

# നാരദൻ നമ്മുടെ ഹോസ്റ്റലിൽ (കഥാപ്രസംഗം)

(മഹാത്മാഗാന്ധി കോളേജിലെ ആർട്സ് ക്ലബ്ബ് (Arts Club) ഭാരവാഹിക ളായ പ്രൊഫ.വാസുദേവൻ നായർ, പ്രൊഫ.സുകുമാരൻ നായർ, പ്രൊഫ. രാമദാസ് തുടങ്ങിയവരുടെ അഭ്യർത്ഥനയനുസരിച്ച് ഹാസ്യഫലിത രൂപേണ എഴുതിക്കൊടുത്ത കഥാപ്രസംഗം. അന്ന് പ്രിൻസിപ്പൽ കോമേഴ്സ് പ്രൊഫ സറായിരുന്ന ശ്രീ ഗോപിനാഥൻ നായരായിരുന്നു. (K.R.G)

ജയ ജയ ജയ ജയ ജയ ജയ മാതേ!
ജയ ജയ ദിവ്യകലാലയ മാതേ!
ജയ ജയ നവഗുണഗണ പരിപൂതേ
ജയ ജയ സൗഹൃദ ധർമ്മവിധാതേ
മഹിതമഹാത്മജിതൻ തിരുനാമദ
മധുരിതസുകൃത രസോജ്ജ്വലചരിതേ!
വന്ദിതചരണേ! നന്ദിതസുഗുണേ!
വന്ദനമേകാം നിൻ തിരുചരണേ.
ശേഷിയെഴുന്നൊരു പ്രിൻസിപ്പലിനുവി-
ശേഷിച്ചരുളാം വന്ദനമാദൗ
ശേഷിച്ചൊരു ഗുരുവരരെയുമെല്ലാം
ആശ്ലിസ്സരുളാൻ വന്ദിക്കുന്നേൻ.
വാർഡൻ വിദ്യാധരനാം സാറും
"വാർഡി" സരസ്വതിയമ്മസ്സാറും
കൂടി ഭരിച്ചീ ഹോസ്റ്റലു രണ്ടും
കൂടി വിവാഹം ചെയ്യിക്കട്ടേ.
നിക്കറണിഞ്ഞവർ തൊട്ടുശരായിയിൽ
നിൽക്കുന്നവർ വരെയുള്ള സഹോദരർ
ഇക്കഥ മര്യാദയ്ക്കു രസിച്ചാൽ
തക്കം പോലൊരു വന്ദനമേകാം. (ജയ ജയ)

സുഹൃത്തുക്കളേ!

കഥ തുടങ്ങുകയാണ്. ഒരു മുഖവുരയും കൂടാതെ നേരെ കഥയിലേക്ക് ഇറ ങ്ങാൻ ഞാൻ വിചാരിക്കുന്നു. "നേരെ" എന്നു പറഞ്ഞാൽ ശരിയ്ക്കും നേരെ. കുറുകേയോ, വളഞ്ഞോ അല്ലെന്നർത്ഥം. മുഖവുര കൊണ്ട് എന്തിനു മുഷി പ്പിക്കണം? മുഖവുര കൂടാതെ തന്നെ മുഷിയാൻ നിങ്ങൾക്കു കഴിയും. അല്ല, മുഷിഞ്ഞാലും എനിക്കൊന്നും വരാനില്ല. നിങ്ങൾ മുഷിഞ്ഞാലും ഞാൻ മുഷി യുകയില്ലെന്ന് തീർച്ചയാണ്. നിങ്ങളുടെ തൊലിക്ക് നല്ല കട്ടിയുണ്ടെന്ന് എനി ക്കറിയാം. അതിലെത്രയോ കട്ടിയുള്ളതാണ് എന്റെ തൊലി. രണ്ടര ഇഞ്ച് Thickness ഉണ്ടെന്നാണ് ഡോക്ടർമാർ പറയുന്നത്. അതുകൊണ്ട് മുഖവുര

യൊന്നും കൂടാതെ ഞാൻ കഥയിലേക്ക് കടക്കുകയാണ്.

നിങ്ങൾ നാരദനെ കണ്ടിട്ടുണ്ടോ? ഇല്ല. കണ്ടിരിക്കാനിടയില്ല. പക്ഷെ, കേട്ടു കാണുമെന്ന് എനിക്കറിയാം. നാരദൻ, നാരദൻ എന്ന് കേട്ടിട്ടില്ലേ? നിങ്ങളുടെ ഇടയിലുള്ള നാരദന്മാരെക്കുറിച്ചല്ല. വീട്ടിലും, സമൂഹത്തിലും, ഓഫീസിലും കോളേജിലും, എന്നുവേണ്ട ജീവിതത്തിലെവിടെയും കാണുന്ന നാരദന്മാ രെക്കുറിച്ചല്ല ഞാൻ സൂചിപ്പിക്കുന്നത്. സാക്ഷാൽ നാരദമഹർഷിയെക്കുറി ച്ചാണ് ഞാൻ പറയുന്നത്. കലഹപ്രിയനായ ആ മഹാമഹർഷി കൈയ്യിൽ വീണയുമായി ഒരു ദിവസം ആകാശത്തു നിന്നും ഭൂമിയിലേക്ക് വന്നു. അതാ വരുന്നൂ അദ്ദേഹം. ഇതാ...ഇതാ... എത്തിക്കഴിഞ്ഞു. അതാ കണ്ടോ.

ശാരദ നീരദ ഭംഗിയാർന്നു
നാരദമാമുനി വന്നു ചേർന്നു.
നല്ല തിരുപ്പനൊരഞ്ചു കെട്ടി
മുല്ലപ്പൂ ചൂടിയ കേശമുണ്ട്.
ഹിപ്പിട്ടയിപ്പിൽ കൃതാവുമുണ്ട്
കുപ്പിവളയും കരത്തിലുണ്ട്.

തൊഴുത്തിൽക്കുത്തും, തമ്മിലടിയും പഠിപ്പുമുടക്കും പാരവയ്പും വേല വയ്പും വേലയിറക്കും നടക്കുന്ന ഈ ഭൂമിയിൽ എന്തിനാണ് ആ മഹർഷി വരുന്നതെന്നറിയേണ്ടേ? അങ്ങ് സുന്ദരമായ സ്വർഗ്ഗത്തിലെങ്ങാനും അമൃതും കുടിച്ചുകൊണ്ട് അദ്ദേഹത്തിന് ഇരിക്കാമായിരുന്നില്ലേ? പിന്നെന്തിനാണ് ഈ ക്ലേശം പിടിച്ച കേശവദാസപുരത്ത് അദ്ദേഹം വന്നിറങ്ങി !

അതറിയാൻ നിങ്ങൾക്കാഗ്രഹമില്ലേ. ഇവിടെ തിരുവനന്തപുരത്ത് എം.ജി. കോളേജ് വകയായി രണ്ടു വിശിഷ്ട ഹോസ്റ്റലുകൾ ഉണ്ട്. ഉർവശി, മേനക, രംഭ തുടങ്ങിയ ദേവയുവതികളെപ്പോലെ സുന്ദരികളും സരസ്വതി അമ്മ സാറി നെപ്പോലെ വണ്ണമുള്ളവരും രാധമ്മ ടീച്ചറിനെപ്പോലെ നിറവും പൊക്കവുമു ള്ളവരും ആയ ലലനാമണികളുടെ സ്ഥിരതാമസം കൊണ്ട് ലോകാന്തര പ്രശസ്തി നേടിയ ഇവിടുത്തെ ലേഡീസ് ഹോസ്റ്റൽ ഒന്നു കറങ്ങി നടന്നു കാണണമെന്ന് നാരദന് കലശലായ ഒരു മോഹം. സ്വർഗ്ഗലോകത്തെ 'തനി നിറം' പത്രത്തിൽ ഇതിനെക്കുറിച്ച് വാർത്തകൾ വായിച്ച് വായിച്ച് നാരദമ ഹർഷി ചൂടുപിടിച്ചു കഴിയാൻ തുടങ്ങിയിട്ട് കാലം കുറേയായി. ഗന്ധർവ്വ ന്മാർ കിന്നരന്മാർ, കൃതാവുകാരന്മാർ, മുടിവെട്ടുകയോ മുഖക്ഷൗരം നടത്തു കയോ ചെയ്യാത്തവന്മാർ, പിന്നെ പോരാത്തതിന് വിദ്യാധരൻ പിള്ളസാർ എന്നിങ്ങനെ പലരും കൂടി പല കാലമായി താമസിച്ചിട്ടും ഇടിഞ്ഞു വീഴാതെ ഇപ്പോഴും നിലനിൽക്കുന്ന മെൻസ് ഹോസ്റ്റലും നാരദ മഹർഷിക്ക് കണ്ടേ മതിയാവൂ. പ്രസിദ്ധമായ ഈ രണ്ടു ഹോസ്റ്റലുകളും, കുളിക്കാനും കുടി ക്കാനുമുള്ള അവിടത്തെ സൗകര്യങ്ങളും അവിടത്തെ ഊണിന്റെ സദ്യവട്ട ങ്ങളും മറ്റും കണ്ട് പരമാനന്ദമടയാൻ വേണ്ടി മാത്രമാണ് നാരദൻ ഇറങ്ങി ത്തിരിച്ചിരിക്കുന്നത്. സ്കൂട്ടർ മെയിൻ ഗേറ്റിലുള്ള പോസ്റ്റാഫീസിൽ ഇൻഷ്വർ ചെയ്തിട്ട് നാരദൻ കോളേജിലേക്ക് നടക്കുകയാണ്.

പടി പതിനായിരവും ചവിട്ടി
പാരം കിതച്ചു കിതച്ചു പാവം
ഗാന്ധി പ്രതിമതൻ മുന്നിലെത്തി
ശാന്തിയെന്നോതിയിരുന്നു പിന്നെ.

പടി കയറിയപ്പോൾ വല്ലാത്ത ക്ഷീണം. അല്പം വിശ്രമിക്കാമെന്നു കരുതി നാരദൻ ഗാന്ധി പ്രതിമയുടെ ചുവട്ടിലിരുന്നു. ഹൊ! എന്തൊരു ചൂട്. ആവൂ! എന്തൊരു ദാഹം- അതാ ചൂടും ദാഹവുമെല്ലാം വിസ്മരിപ്പിച്ചുകൊണ്ട് രണ്ടു സ്ത്രീകൾ നടന്നു വരുന്നു. നാരദൻ സൂക്ഷിച്ചു നോക്കി. കൈയിൽ നോട്ടു ബുക്കും ചോക്കു കഷണവും കാണുന്നതുകൊണ്ട് അവർ ടീച്ചറന്മാരായിരിക്കുമെന്നു കരുതി നാരദൻ അങ്ങോട്ടു നോക്കി.

റാണി ടീച്ചറുമിന്ദിര ടീച്ചറും
കോണിക്കോണി വരുന്നതു കണ്ടു.
ശാന്തടീച്ചറും പത്മം ടീച്ചറും
മുമ്പേ ഓടിപ്പോന്നതു കണ്ടു.

അവർ അടുത്തെത്തിയപ്പോൾ വിനയപൂർവ്വം നാരദൻ പറഞ്ഞു:-
"പിന്നെ...എന്നെ മനസ്സിലായോ? ഞാനാണ് മിസ്റ്റർ നാരദൻ." "നാരദനോ"? ഇന്ദിര ടീച്ചർ പുച്ഛസ്വരത്തിൽ ചോദിച്ചു. "ക്ലാസ്സിൽക്കയറണ്ട. അറ്റൻഡൻസും തരികില്ല." അവർ വെട്ടിത്തിരിഞ്ഞ് നടക്കാൻ തുടങ്ങിയപ്പോൾ നാരദൻ പറഞ്ഞു. "കൗതുകം കൊണ്ട് ചോദിച്ചു പോകുകയാണ്. ക്ഷമിക്കണം. സ്വർഗ്ഗത്തുള്ള കോളേജുകളിലെ അദ്ധ്യാപകരെല്ലാം അവരുടെ ജോലികൾ കണിശത്തിനു ചെയ്യുന്നവരാണ്. ഇവിടെ ചില അദ്ധ്യാപികമാർ പഠിപ്പിക്കാൻ മടിയുള്ളവരാണെന്നു കേട്ടിട്ടുണ്ട്. കുട്ടികളെ ചീത്ത പറയുകയും പുറത്താക്കുകയും മാത്രമേ അവർ ചെയ്യാറുള്ളു. താമസിച്ചാണ് അവർ കോളേജിൽ വരുന്നതെങ്കിലും നേരത്തെ തന്നെ പോകും. ഒപ്പിട്ടിട്ട് കടന്നുകളയാറുമുണ്ട്. സ്വർഗ്ഗത്തുള്ള ആരോ പറഞ്ഞു കേട്ടതാണ്. പക്ഷെ, നിങ്ങൾ അക്കൂട്ടത്തിലുള്ളവരല്ലെന്ന് കണ്ടപ്പഴേ മനസ്സിലായി. തുറിച്ചു നോക്കുന്ന അവരോട് നാരദൻ വീണ്ടും പറഞ്ഞു. ഇവിടുത്തെ ഹോസ്റ്റലുകൾ കാണാൻ വന്നതാണു ഞാൻ. അതിനെന്തു ചെയ്യണം?

"പോയി പ്രിൻസിപ്പൽ K.R.G സാറിനെക്കണ്ട് പെർമിഷൻ വാങ്ങണം. ഈ വേഷത്തിൽ ലേഡീസ് ഹോസ്റ്റലിൽ കയറാൻ പറ്റില്ല. സാരി വേണം സാരി."

ടീച്ചറന്മാർ പോയിക്കഴിഞ്ഞപ്പോൾ നാരദൻ എഴുന്നേറ്റു നടന്നു. പ്രിൻസിപ്പലിന്റെ മുറിയുടെ നടയിലെത്തി. കതകു തുറന്ന് പതുക്കെ അകത്തുകയറി. ഗാഢമായ വായനയിൽ മുഴുകിയിരിക്കുന്ന ബഹുമാന്യനായ പ്രിൻസിപ്പലിനെ നാരദൻ കണ്ണെടുക്കാതെ നോക്കി. എന്തൊരു സൗന്ദര്യം!
"മാനത്തൂന്നെങ്ങാനും പൊട്ടി വീണോ" ആ സൗന്ദര്യം കണ്ട് നാരദൻ അറിയാതെ പറഞ്ഞുപോയി. ഒഫിഷ്യൽ ഡ്രസ്സിൽ ദേവരാജാവ് തന്റെ മുമ്പിൽ പ്രത്യക്ഷപ്പെട്ടിരിക്കുകയാണോ എന്ന് നാരദനു തോന്നി. ആ മേശപ്പുറം പോലും എന്തു ഭംഗി. എല്ലാം അടുക്കും ചിട്ടയുമൊത്തിരിക്കുന്നു. നാരദനെ

കണ്ടയുടനെ ചിരിച്ചു തൊഴുതുകൊണ്ട് "വരണം സാർ, ഇരിക്കണം" എന്നു പറഞ്ഞ് പ്രിൻസിപ്പൽ അദ്ദേഹത്തിന് ആസനം നൽകി. നാലുവശവും ഒന്നു നോക്കി. സന്തുഷ്ടനായ നാരദൻ, എന്നെപ്പോലെ തന്നെ മുഖവുരയൊന്നും കൂടാതെ കാര്യത്തിലേക്കു കടന്നു. അദ്ദേഹം പറഞ്ഞു. "ഡിയർ സാർ, ഞാനാണ് the famous നാരദൻ. ഇവിടത്തെ ഹോസ്റ്റലുകൾ ഒന്നു കാണുവാൻ കൊതിയുണ്ട്. "സാറ് അതിന് sanction തരണം" ഒന്നു പതറിയിട്ടു പ്രിൻസിപ്പൽ പറഞ്ഞു.

ശ്രീധരൻ പിള്ളസാർ വന്നിടേണം
ചന്ദ്രൻപിള്ളസ്സാറുമൊന്നുവേണം.
ആയവരോടു ചോദിച്ചുവേണം
ഈയിതിൻ sanction തരുകവേണം.
എന്നതുമല്ല കവുൺസിൽ കൂടി
ഒന്നിച്ചിരുന്നൊരു ചർച്ച വേണം.
ഇങ്ങനെയേതാണ്ടതൊക്കെ വേണം.
സംഗതിയാക്കാമങ്ങിന്നു പോണം.

"അങ്ങിന്നു പോണം" എന്നതാണല്ലോ നാരദൻ ഒടുവിൽ കേട്ട വാക്യം. മലയാളം നല്ല പിടിയില്ലാത്ത നാരദൻ വിചാരിച്ചു ഹോസ്റ്റലുകളിൽ പൊയ്ക്കൊള്ളാൻ അനുവാദം നൽകിയതാണെന്ന്. അദ്ദേഹം വീണയും പൊക്കിയെടുത്തു നടന്നു. ഓഫീസ് റൂമിനു പുറകിലുള്ള വരാന്തയിലൂടെ നടന്ന് പടിയിറങ്ങി താഴോട്ടു കടന്ന് കെമിസ്ട്രി ഡിപ്പാർട്ട്മെന്റിന്റെ നടയിലെത്തി. ഹാ! എന്തൊരു മണം. നാരദമഹർഷി രണ്ടു കൈ കൊണ്ടും മൂക്കു പൊത്തിപ്പിടിച്ചു. അതാ കെമിസ്ട്രി ലാബിന്റെ സമീപത്തു കൂടി ലേഡീസ് ഹോസ്റ്റലിനെ ലക്ഷ്യമാക്കി പാഞ്ഞൊഴുകുന്ന ഓട കണ്ടോ? കെമിസ്ട്രി സാറന്മാരുടെ വാട പോലെ.

(വഞ്ചിപ്പാട്ട്)

കേളികേട്ട കെമിസ്ട്രിതൻ ലാബിൽ നിന്നു പുറപ്പെട്ടു
മേളമേളമൊഴുകുന്നോരോടയാണിതാ
അല്ല, തോടയല്ല ചൊല്ലാം, ചൊല്ലെഴുന്ന ഗോദാവരി
ഭള്ളു ചൊന്നാൽ പൊറുക്കുമോ കെമിസ്ട്രിക്കാരും
ഉള്ളിലുള്ള വെള്ളമയ്യോ! മൂക്കുപൊത്തുവാനല്ലാതീ-
യുള്ളവർക്കു നേരമുണ്ടോ പകലും രാവും
ചങ്ങനാശ്ശേരിയിൽപ്പോലുമങ്ങണയുമീ സുഗന്ധം
എങ്ങനേ സഹിയ്ക്കും ഞങ്ങൾ ഹോസ്റ്റലിലുള്ളോർ.
തീറ്റി തെണ്ടി വരില്ലൊരു പാറ്റപോലുമിവിടത്തിൽ
നാറ്റമയ്യോ! നിൻ പണികൾ കെമിസ്ട്രി ലാബേ!
ഈ പ്രശസ്തമാം ലാബിന്റെ പുത്രിയാണീ മഹാനദി
സുപ്രസിദ്ധമിവിടെല്ലാമിതിൻ പ്രവാഹം

നാരദൻ മൂക്കും പിടിച്ച് മുന്നോട്ടു നടന്നു. അതാ പാതാളത്തിലൊരു കൊട്ടാരം!! ഭൂഗർഭത്തിലൊരു സ്വർഗ്ഗം!! ഇവിടെയും പാതാളമോ? നാരദൻ സ്തംഭിച്ചു നിന്നുപോയി. വിവരമില്ലാത്ത മിസ്റ്റർ നാരദഭഗവാനേ! അത് പാതാളമൊന്നുമല്ല. ഈ കോളേജിലെ സ്വർഗ്ഗമായ ലേഡീസ് ഹോസ്റ്റലാണ്. പെൺകുട്ടികൾ അടങ്ങിയൊതുങ്ങി കഴിയേണ്ടവരാണെന്ന് ശ്രീമതി സരസ്വതിഅമ്മ ടീച്ചറിന് നിർബന്ധമുള്ളതുകൊണ്ട് അവരെ കുഴിയിലിറക്കി ഇരുത്തിയിരിക്കുകയാണ്. പെൺകുട്ടികൾ ആൺകുട്ടികളെ കാണുന്നത് പാപവും പ്രകൃതിവിരുദ്ധവുമാണെന്നാണ് അവിടത്തെ വാർഡന്റെ വിദഗ്ധാഭിപ്രായം. അതുകൊണ്ട് മഹർഷേ! സംശയിക്കേണ്ട. എല്ലാ കലാലയങ്ങളിലേയും പെൺകുട്ടികൾ ഭൂമിക്ക് മുകളിൽക്കഴിയുമ്പോൾ, ഇവിടത്തെ പെൺകുട്ടികൾ ഭൂമി കുഴിച്ചു താമസിക്കുന്നു എന്നേയുള്ളു. അതുകൊണ്ട് മഹർഷേ ഒട്ടും സംശയം വേണ്ട. അതു പാതാളമല്ല.

അല്ലല്ല പാതാളമല്ലിതു ചൊല്ലാം
സ്വർല്ലോകമാണതിനന്തരമെല്ലാം
അമരേന്ദ്രപുരമെന്ന് സാറന്മാർ പോലും
പറയുന്ന കോളേജു വിമൻ ഹോസ്റ്റലല്ലോ.
അവിടമാണഴകിന്റെ നർത്തനരംഗം
അവിടമോ പല പല ഫാഷന്റെ രംഗം
അവിടമാണവിടുള്ള പിള്ളേരെ രംഗം
അതിനുള്ളിലുള്ളതോ കന്യാതരംഗം
തെയ്യനം തെയ്യനം തെയ്യനം താരോ
തെയ്യനം തെയ്യനം തെയ്യനം താരോ
തെയ്യനം തെയ്യനം തെയ്യനം താരോ
തെയ്യനം തെയ്യനം തെയ്യനം താരോ

നാരദനു രസം കയറി ലേഡീസ് ഹോസ്റ്റലിനുള്ളിൽക്കയറി അവിടുത്തെ പരിപാടികളൊക്കെ ഒന്നു കാണണമെന്ന് മോഹമായി. സർവസംഗപരിത്യാഗിയായ ആ മഹർഷീന്ദ്രൻ ശരീരം മറച്ച് അകത്തു കയറി. അതാ ഹോസ്റ്റലിലെ തരുണീമണികൾ വരുകയാണ്. ഹാ! എന്തു ഭംഗി!!!

(തുള്ളൽമട്ട്)

ചക്കടവണ്ടികളുരുളും പോലെ
ചടപടയെന്നു നടക്കുന്നൂ ചിലർ
ചടപടവെടിയൊലിപായുംപോലെ
കുടുകുടനെന്നു നടക്കുന്നൂ ചിലർ
പാറ്റൻടാങ്കുകളിഴയും പോലെ
കൂറ്റൻ ബോഡി കുലുക്കുന്നൂ ചിലർ.
ഒച്ചിഴയുന്നതുപോലെ നടക്കു-

ന്നൊട്ടകലത്തൊരു തരുണീരമണി.
കുതിരകൾ പോലെ കഴുത്തുമുയർത്തി
ക്കുതുകമൊടങ്ങു നടക്കുന്നൂ ചിലർ.
ഭാരമിയന്ന നിതംബം മൂലം
കേറാൻ വയ്യാതങ്ങനെചിലരും
കൊച്ചുനതാംഗികളെല്ലാമിങ്ങനെ
കൊച്ചൊരുകപ്പും കൈകളിലേന്തി
തിക്കിത്തിക്കി ഞെരുങ്ങിവരുന്നതു
മിക്കതു മോതാവല്ല വിശേഷം.

നാരദ ഭഗവാൻ മുന്നോട്ടു നടന്നു. അങ്ങു വെളിയിൽ ഒരു ബഹളം. എല്ലാം പെൺകുട്ടികളാണ്. കുളിമുറിയ്ക്കു ചുറ്റും കുട്ടികൾ കൂട്ടംകൂടി നിൽക്കുന്നു. പക്ഷെ, വെള്ളമില്ല കുളിമുറികൾ ധാരാളം. കുളി മാത്രം നടക്കുന്നില്ല. നാരദൻ സൂക്ഷിച്ചു നോക്കി.

"അവിടുണ്ടു കുളിമുറിയെട്ട്-വെള്ള
മതിലെല്ലാം കൂടൊരു ചൊട്ട്
മുഖമൊന്നുകഴുകുന്ന മട്ട്-കഷ്ടം
തലതമ്മിലെന്തൊരു മുട്ട്.
ഒരു നേരം കുളിയില്ല വട്ട്-വെള്ളം
ഒരു നേരമില്ലാപയിപ്പിൽ- എട്ടു
തല വീതമില്ലാത്ത മുട്ട്.
ഇതു കഷ്ടമെന്തൊരു മട്ട്-ഞങ്ങൾ
ക്കിതുവല്ലാതുള്ളോരു തട്ട്.
മാസക്കുളിക്കുമേ മുട്ട്-ഇതു
മാറ്റാത്തതെന്തൊരു വട്ട്....
(അവിടുണ്ട്)

കഷ്ടം! നാരദൻ നെടുവീർപ്പിട്ടു പോയി. അദ്ദേഹം മറ്റൊരിടത്തേക്ക് എത്തി നോക്കി. അവിടെ മേക്കപ്പു നടക്കുന്നു. കോളേജിൽ ഫസ്റ്റ്ബെല്ലും സെക്കന്റ് ബെല്ലും കഴിഞ്ഞു. എന്നിട്ടും മേക്കപ്പ് തീർന്നിട്ടില്ല. നാരദൻ രസത്തോടെ നോക്കി നിന്നു.

തിന്തിമി തിന്തിമി തിന്തോം
തിന്തിമി തിന്തിന്താരാ
തിന്തിന്തിമി തിന്തിമിതിന്തോം
തിന്തിന്തിമി തിന്തിന്താരാ
മേക്കപ്പിനു സമയമെടുത്തു
മൈക്കണ്ണികളതിനു മുതിർന്നൂ
ചീപ്പും കരലതികളിലേന്തി
കോപ്പിട്ടുടനോടി നടന്നൂ.
കണ്ണാടിയിലോടിയടുത്തൂ

പെണ്ണുങ്ങളൊരഞ്ചാറെണ്ണം
കിണ്ണാരവുമായിച്ചുണ്ടിൽ,
കണ്ണാടിയെ നോക്കിയിരുന്നൂ
തലമുടിതൻ ചിടമാറ്റുന്നൂ
കുറുനിരകളൊതുക്കീടുന്നു
കരിമിഴിയിൽ മഷിയെഴുതുന്നു
പുരികുഴലിൽ പൂവണിയുന്നു

(തുള്ളൽമട്ട്)

സാരി വലിച്ചു പുതച്ചുംകൊണ്ടൊരു
നാരീമണിയാളോടി നടന്നൂ.
കൺമഷി കണ്ടില്ലെന്നൊരു ബഹളം
കരിവള മാറിയതങ്ങൊരു ബഹളം
ചുണ്ടിലിടേണ്ടതു നെറ്റിയിലിട്ടും
കൊണ്ടൊരു പെണ്ണു കുണുങ്ങി നടന്നൂ.
സാരികൾ മാറിയുടുക്കുന്നൂ ചിലർ
ആഭരണങ്ങളിരക്കുന്നൂ ചിലർ
ഓടി നടന്നു തിരുപ്പനൊരുത്തി
മ്യാച്ചില്ലെന്നു പറഞ്ഞൊരു പെൺമണി-
മാറ്റിയുടുത്തു പുതിയൊരു സാരി.
എങ്ങുമൊരുക്കമൊരുക്കം മാത്രം
മംഗല കന്യാമന്ദിരമെങ്ങും
നേരം പോയതറിഞ്ഞില്ലാരും
നേരത്താ പ്രയർ ബല്ലുമുഴങ്ങി
ഓടി നടന്നു തെരക്കീ പുസ്തക
മോടിച്ചെന്നു കലാലയമേറി.

പെൺകുട്ടികളൊക്കെ പോയിക്കഴിഞ്ഞപ്പോൾ പാതാളം ശാന്തമായി. സെറ്റു ധരിച്ചുകൊണ്ട് എപ്പോഴും നടക്കുന്ന രാജമ്മക്കൻ മാത്രമുണ്ടവിടെ. അക്കനെ നാരദൻ എത്തിയൊരുനോട്ടം. വയ്ക്കോൽത്തുറു വലിച്ചു നീക്കിയ പോലെ, അക്കനുണ്ട് അടുക്കളയിലേയ്ക്കൊരോട്ടം.

മഹർഷിക്കു മതിയായി. പുറത്തിറങ്ങി താഴോട്ടു നടന്നു. അതാ മുമ്പിൽ മഹത്തായൊരു മണിമന്ദിരം . എന്താണ് അതെന്നല്ലേ? അടിപിടി, ഉന്ത്, തള്ള്, വാൾപ്പയറ്റ് എന്നീ ശാരീരിക വിദ്യകൾ ശീലിച്ചെങ്കിലും ഡിസിപ്ലിൻ പ്രിയ നായ ചന്ദ്രൻ സാറിന്റെ ശിക്ഷണത്തിൽ പണ്ട് കുറേക്കാലം വളർന്നതും, സ്ഥലം വാങ്ങൽ, ആസനങ്ങൾ, ബെനിഫിറ്റ് ഷോ എന്നിവ ശീലിക്കുന്നെ ങ്കിലും ഉപ്പുമാവിൽ പ്രിയനായ വിദ്യാധരൻപിള്ള സാറിന്റെ നേതൃത്വത്തിൽ ഇപ്പോൾ വളർന്നു കൊണ്ടിരിക്കുന്നതുമായ ബോയ്സ് ഹോസ്റ്റലാണത്. ഇവി

ടത്തെ മര്യാദ രാക്ഷസന്മാരൊക്കെ "മനം പോലെ മംഗല്യമെന്നു" കരുതി പാർക്കുന്നതവിടെയാണ്. അതൊന്നു കാണാൻ നാരദന് എന്തു കൊതിയാണെന്നോ?" നാരദൻ നടക്കുകയാണ്. അതാ ഒരു ഇംഗ്ലീഷ് ചിരിയുമായി സുശീല ടീച്ചർ മതിലിനു മുകളിൽ നോക്കി നിൽക്കുന്നു. കൂടെ കൊച്ചിനെ എടുത്തുകൊണ്ട് രാമചന്ദ്രൻ നായർ സാറുമുണ്ട്. നാരദൻ അവരെ ശ്രദ്ധിക്കാതെ നടന്നു.

"ഹാ! എത്ര മനോഹരമായ ഉദ്യാനം. വിശേഷപ്പെട്ട ചെടികൾ." ഹോസ്റ്റലിന്റെ മുറ്റത്തിറങ്ങിയപ്പോൾ നാരദൻ വിചാരിച്ചു

(തുള്ളൽമട്ട്)

വെള്ളം കിട്ടാതിലകളശേഷം
നുള്ളിപ്പോയൊരു ബോഗൻവില്ല..
കഷ്ടം തൻഗതിയോർത്തും കൊണ്ടൊരു
മട്ടുകിടപ്പൂമതിയായതുപോൽ.
ചട്ടികളുണ്ടു ചെടികളില്ലൊന്നിലും
ചിട്ടയിലെല്ലാം നിരന്നിരിക്കുന്നതാ
ചട്ടകളൂരി കുളിക്കാനിരിക്കുന്ന
ചെട്ടിച്ചിമാരെന്നപോലേ മനോഹരം
പൂക്കളില്ലാതുള്ള പൂവാടി മുറ്റത്തു
തൂക്കാതെ ചേറും ചവറും നിറഞ്ഞതായ്
പച്ച നശിച്ച ചെടികൾക്കിടയ്ക്കിടെ
മെച്ചത്തിലോടിക്കളിക്കുന്നിതോന്തുകൾ
വാവലും കാക്കയും പച്ചക്കിളികളും
പ്രാവും പരുന്തും പറന്നു നടക്കുന്ന
പക്ഷികൾ വന്നിപ്പഴുത്ത ചെടികളിൽ
കാഷ്ഠിച്ചുപോകുന്നു പേടിയില്ലാതഹോ!
രക്ഷിച്ചു പോരുന്നതാരീവനമെന്നു
സൂക്ഷിച്ചു നോക്കിത്തുടങ്ങീ മഹർഷിയും.

നാരദൻ ഹോസ്റ്റലിന്റെ പോർട്ടിക്കോയിലേക്കു നീങ്ങി. മുകളിലേക്കു പടികയറിത്തുടങ്ങി. ഒരു തടിയൻ പടിയിൽ ചാരിക്കിടന്നുറങ്ങുന്നു. അതു മറ്റാരുമല്ല. ഉള്ളതെല്ലാം നശിച്ച് ഇപ്പോൾ മീശ മാത്രം ശേഷിച്ചിട്ടുള്ള നമ്മുടെ രമണൻ. പട്ടാപ്പകൽ പടിയിലിരുന്നുറങ്ങുക! മഹർഷിക്ക് അരിശം വന്നു. ഉടനെ:-

(തുള്ളൽമട്ട്)

കൊങ്ങയ്ക്കു കുത്തിപ്പിടിച്ചു സന്ന്യാസിയും
ഭംഗിയിലഞ്ചാറു "ഡോസു" നൽകീടിനാൻ.

നോക്കെടാ നമ്മുടെ മാർഗ്ഗേ കിടക്കുന്ന
മർക്കടാ നീയങ്ങു മാറിക്കിടാ ശഠാ!
ദുർഘടസ്ഥാനത്തു വന്നു ശയിക്കാൻ നി-
നക്കെടാ തോന്നുവാനെന്തടാ സംഗതി
പെട്ടെന്നെഴുന്നേറ്റു പോകായ്കിലാപത്തു
പെട്ടീടുമെന്ന് ധരിയ്ക്ക കുക്കേ! ഭവാൻ
താടിയും മീശയും കണ്ടാലെനിക്കൊരു-
പേടിയുമില്ലെന്നറിക രമണ! നീ
വാർദ്ധനെക്കാണാൻ വരുന്നു ഞാനെന്നങ്ങു
പോടാ എഴുന്നേറ്റു ചെന്നു ചൊല്ലീടെടാ.

രമണൻ ഭയപ്പെട്ട് മുകളിലേക്കോടി. മഹാനായ മഹർഷി പുറകേ നടന്നു. നാരദൻ നടന്നു വരുന്നെന്നറിഞ്ഞ് ഒരു കൈയിൽ ഉപ്പുമാവും; മറു കൈയിൽ ബനിഫിറ്റ് ഷോയുടെ ടിക്കറ്റു ബുക്കുമായി വിദ്യാധരൻപിള്ളസ്സാർ മഹർഷിയുടെ സമീപത്തേക്ക് പാഞ്ഞു.

ഉണ്ണിക്കൃഷ്ണാ വാടാവാടാ
ചെല്ലാ, രമണാ നീയും വാടാ
ആഡിറ്റെന്നു പറഞ്ഞു വിറയ്ക്കും
ഗോപാലകനാം കൃഷ്ണാ വാടാ.
ഇങ്ങനെ പലതു വിളിച്ചു പറഞ്ഞും
മുണ്ടഴിയുന്നതുകൊണ്ടു തടഞ്ഞും
പൊങ്ങിയ വയറുകുലുങ്ങി മറിഞ്ഞും
ഭംഗിയിലോടിയണഞ്ഞൂ സാറും.

നാരദന് ഹസ്തദാനം ചെയ്തിട്ട് അദ്ദേഹം മുറിയിലേക്ക് കൂട്ടിക്കൊണ്ടുപോയി. ബനിഫിറ്റ് ഷോ കഴിഞ്ഞതിന്റെ പിറ്റേ ദിവസം വാങ്ങിയ കുഷനിൽ, ഫാനിന്റെ ചുവട്ടിൽ ക്ലോക്കിനു നേരെ മഹർഷിയെ ഇരുത്തിയിട്ട് വിദ്യാധരൻ പിള്ള സാർ മൊഴിഞ്ഞു. "ആപ് ഇധർ ബൈഠീയേ" എന്ന്. ഹിന്ദിയിലൊരു ശബ്ദം കേട്ടപ്പോൾ നാരദൻ ത്രസിച്ചു. കോപം കൊണ്ട് കണ്ണുകൾ കലങ്ങി. അട്ടഹസിച്ചു കൊണ്ട് അദ്ദേഹം പറയുകയാണ്.

(തുള്ളൽമട്ട്)

"ഹിന്ദിയിലെന്നോടുരയ്ക്കുന്നവന്മാരെ
തന്തയ്ക്കുതന്നെപ്പറയും പറഞ്ഞിടാം.
രാമായണവും റയിൽവേഗയിഡു മ-
ല്ലാതെന്തു ഗ്രന്ഥമാണുള്ളതാഭാഷയിൽ

നാണമില്ലല്ലോ നശിച്ച ഗോസായിതൻ
വാണിയും പേറി പ്രതാപം നടിക്കുവാൻ
ഇക്കേരളത്തിങ്കലല്ലാതെ ഞാനിത്ര
നിർഗുണന്മാരെ മറ്റെങ്ങുമേ കണ്ടീല.

ശരിയാണ് മഹർഷി പറയുന്നതെന്ന് വിദ്യാധരൻ പിള്ള സാറിനും തോന്നി. അദ്ദേഹം ഒന്നും മിണ്ടാതെ നിന്നപ്പോൾ മഹർഷി സ്വയം തണുത്ത് വീണ്ടും തുടർന്നു.

(തുള്ളൽമട്ട്)

ഉപ്പുമാവില്ലേ കരത്തിലെൻ മാസ്റ്ററേ!
സ്വല്പമിങ്ങോട്ടും തരാമോ നമുക്കുമേ
ഒക്കുകില്ലെന്നു പറഞ്ഞു വിദ്യാധര-
സൽ ഗുരുവൊക്കേ വിഴുങ്ങീതരക്ഷണാൽ
കുമ്പതടവിച്ചിരിച്ചുമഹർഷിയും
അമ്പേ! കടുപ്പും കടുപ്പമെന്നോതിനാൻ
ഉപ്പുമാവിന്റെ രുചിയിൽ മഹർഷിയെ
തപ്പാതെ വിട്ടതേ ഭാഗ്യമെന്നോർക്കുകിൽ.

നാരദമഹർഷി വിദ്യാധരൻ പിള്ളസ്സാറിന്റെ കുഷനിട്ട കസേരയിൽ ഇരുന്നു. എന്തോ അവാച്യമായ ഒരു സുഖം അദ്ദേഹത്തിനു അനുഭവപ്പെട്ടു. " എന്താണ് ഇതിലിരുന്നപ്പോൾ സിനിമ കാണുന്നത് പോലെ തോന്നുന്നത്"- നാരദൻ ചോദിച്ചു. ഉയർന്നു വന്ന ചിരി ഉള്ളിലൊതുക്കിക്കൊണ്ട് സാറ് സത്യം പറഞ്ഞു. "ഇത് സിനിമ നടത്തിയ കാശു കൊണ്ട് വാങ്ങിയിട്ട കുഷനാണ്. ബനിഫിറ്റ് ഷോയ്ക്ക് ഞാൻ കാശു കൊടുത്തില്ല. എങ്കിലും ആ കാശാണ് ഈ മുറിയിൽ കുഷനായും ക്ലോക്കായും ഫാനായും വേഷം മാറിക്കിടക്കുന്നത്"

നാരദൻ നീണ്ടൊരു ചിരി ചിരിച്ചു."ആരാണ് അവിടെ ഇരുന്ന് എഴുതുന്ന ആ കൃശഗാത്രൻ?" ഉള്ളിലേക്ക് ഉളിഞ്ഞു നോക്കിക്കൊണ്ട് നാരദൻ വീണ്ടുമൊരു ചോദ്യം. "ഉണ്ണീ, ഉണ്ണീ എന്നു ഞാൻ വിളിയ്ക്കുന്ന ഉണ്ണിക്കൃഷ്ണൻ സാറാണത്. മാത്തമാറ്റിക്സിൽ ഒരു ഇന്റർനാഷണൽ ഫിഗറാണ്. ദ്വേഷ്യം വന്നാൽ മതി. ഉടനെ കണക്കു ചെയ്തു തുടങ്ങും. പക്ഷെ, ഈയിടെ കല്യാണം കഴിച്ചതിനു ശേഷം എപ്പോഴും നോട്ടീസ്സെഴുത്താണ്."

"ആ മൂലയിൽ ചാരി നിന്നു വിറയ്ക്കുന്ന സൂക്ഷ്മശരീരൻ ആരാണ് മാസ്റ്ററേ?"- നാരദൻ പിന്നെയും ചോദിച്ചു. അത് ഞങ്ങളുടെ ക്ലാർക്ക് ഗോപാലകൃഷ്ണനാണ്. ആഡിറ്റെന്നു കേട്ടാൽ അദ്ദേഹം വിറയ്ക്കും. സ്വാമി ചങ്ങനാ

ശേരിയിൽ നിന്നും വന്ന വല്ലവരുമാണെന്നു കരുതിയിട്ടാണ് ഇപ്പോൾ ചാരി നിന്നു വിറയ്ക്കുന്നത്. അഞ്ചു മണിവരെക്കാണും ഈ തുള്ളൽപ്പനി. പിന്നെ മാറും."

"ആഡിറ്റെന്നു കേട്ടാൽ ക്ലാർക്കന്മാർക്ക് വിറപ്പല്ല ഉറപ്പല്ലേ വരേണ്ടത് മാസ്റ്ററേ" നാരദൻ വീണ്ടുമൊരു ചോദ്യം. വിദ്യാധരൻപിള്ളസാർ മൈൽഡായിട്ടു മറുപടി പറഞ്ഞു. "ശരിയാണു സ്വാമി. പക്ഷെ പൈസാ മറിച്ചു ചെയിനും മോതിരവും മറ്റും അണിയുമ്പോൾ വിറയ്ക്കാതെന്തു ചെയ്യും? അപ്പോഴേയ്ക്കും ഉച്ചയൂണിന് വിദ്യാർത്ഥികൾ എത്തിത്തുടങ്ങി. നാരദൻ എഴുന്നേറ്റു. "ഭക്ഷണശാലയിലേക്ക് വഴി കാണിക്കൂ"- നാദരൻ ആജ്ഞാപിച്ചു. നാരദനും വാർഡനും ഭോജനശാലയിലേക്ക് നടക്കുകയാണ്. അതാ കോളേജുകുമാരന്മാർ നിരന്നിരുന്ന് ഊണു കഴിക്കുന്നു. ഹോസ്റ്റലിലെ ഊണിന്റെ വിഭവങ്ങൾ നമുക്കൊന്നു കാണാം-

ഉണ്ണാനിരിക്കാനിടമെഴാതെ
പൊണ്ണന്മാരോടി നടന്നിടുന്നു.
തിണ്ണയിലെങ്ങാനും പോയി നിന്നാൽ
ഉണ്ണുന്ന കാര്യമന്നൂർദ്ധ്വമാകും.
ഊണിന്റെ മേളം പറഞ്ഞുകേട്ടാൽ
നാണക്കേടാണേ നമുക്കുപോലും
റേഷനരിവച്ച ചോറുകേട്ടോ
ഭേഷതിൻ ഗന്ധം സഹിക്കവയ്യേ.
ശ്വാസം പിടിക്കാതെയുണ്ടുപോയാൽ
ശ്വാസം നിലച്ചുമയങ്ങിവീഴും
തോടു കളയാത്തൊരുള്ളി മാത്രം
ചോറിനു കൂട്ടാനതൊന്നു മാത്രം
പർപ്പടം കണ്ടിട്ടുവർഷമായി
പച്ചടി കണ്ടിട്ടും മാസമായി
മീനുമിറച്ചിയും വേണമെങ്കിൽ
പാളയം ചന്തയിൽക്കണ്ടുപോരാം.
നിത്യമായുണ്ടാകും നീണ്ട സാമ്പാർ
സത്യമതോർക്കുമ്പോൾ ഛർദ്ദിയാവും.
തേളും ചിലന്തിയും പല്ലിവാലും
കോടാലിക്കാലും കഷണമായി.
പച്ചയിരുമ്പിൻ തുരുമ്പുചേർത്ത
പച്ചമോരുണ്ടാം ചിലപ്പോഴെല്ലാം
അച്ചിറ വെള്ളത്തിൽ വീണുപോയാൽ
കൊച്ചിയിലെങ്ങാനും ചെന്നു പൊങ്ങും.
കല്ലും മുടിയും കറുത്ത ചോറും
എല്ലാമിണങ്ങുമീയൂണൊരിക്കൽ
ഒന്നുകഴിച്ചാലൊരാഴ്ച പിന്നെ

ഒന്നും കഴിക്കേണ്ടതായ് വരില്ല.
ഇൻഷ്വറു ചെയ്യാതെ ഉണ്ടുപോരാൻ
ഇൻമേറ്റ്സിലാരും തയ്യാറുമല്ല.

നാരദൻ ഞെട്ടിപ്പോയി. എന്നിട്ടും വിദ്യാധരൻപിള്ള സാറും സരസ്വതിയമ്മസ്സാറും ഞെട്ടുന്നില്ല. ഇറച്ചിയും മീനും മലക്കറികളും തൈരും നല്ല ചമ്പാവരിയും ഒരു ലോപവുമില്ലാതെ കിട്ടുന്ന ഈ നാട്ടിലെ ഒരുയർന്ന ഹോസ്റ്റലിലെ ഊണ് ഇത്ര തരംതാണതാണല്ലോ എന്ന് ചിന്തിച്ച് നാരദൻ അറിയാതെ നിശ്വസിച്ചുപോയി. ഊണു കഴിഞ്ഞ് എഴുന്നേറ്റുപോകുന്ന കുട്ടികളെ സഹതാപത്തോടെ നാരദൻ നോക്കി നിന്നു. ദീനം കഴിഞ്ഞ് എഴുന്നേറ്റു നടക്കുന്ന ഒരു പ്രതീതിയുണ്ട് എല്ലാരിലും. ചിലർക്ക് ഏമ്പക്കം വരുന്നു. ഒപ്പാരു വിളി പോലെ.

"ഇവിടത്തെ കുക്കുകൾ ആരൊക്കെയാണ് വിദ്യാധരൻ പിള്ളസ്സാറേ" നീരസത്തോടെയാണ് നാരദൻ അത് ചോദിച്ചത്. വാർഡൻ ഉടനെ ഉവാച:-

ഉണ്ടാലിറങ്ങുന്ന ചെല്ലനുണ്ട്
എല്ലാം നശിച്ച രമണനുണ്ട്
ഇപ്പത്മനാഭൻ വയസ്സനുണ്ട്
ചുക്കിനും കൊള്ളാതെ വേറെയുണ്ട്.
വട്ടമാം ദോശമെനഞ്ഞെടുത്താൽ
പുട്ടുപോൽ നീളത്തിലായിമാറും
ഇഡ്ഡലി ചുട്ടാലതൊക്കെയോരോ
വട്ടക്കൊഴുക്കട്ടയായി മാറും.
ചോറു വടിച്ചാലതൊക്കെ നെല്ലായ്
മാറുമിടയ്ക്കിടെക്കല്ലുമാകും.
പായസം വയ്ക്കാനറിഞ്ഞുകൂടാ
പാകത്തിനൊന്നുമറിഞ്ഞുകൂടാ.
ചേനയ്ക്കരയ്ക്കുവാൻ തന്നെ കൊള്ളാം.
രാജമ്മ മാത്രം വകയ്ക്കു കൊള്ളാം.

നാരദൻ ഒന്നും മിണ്ടിയില്ല. ധ്യാനത്തിൽ മുഴുകിയപോലെ അദ്ദേഹം നിശ്ചലനായി നിന്നു. മഹത്തായ മഹാത്മാഗാന്ധി കോളേജിലെ ഹോസ്റ്റൽമേറ്റ്സുകളുടെ ദുർഗ്ഗതിയോർത്തു ആ മനുഷ്യസ്നേഹിയുടെ മനസ്സ് ദു:ഖിക്കുകയാവാം.

വിദ്യാധരൻപിള്ള സാറ് വിനയപൂർവ്വം നാരദനോടു പറഞ്ഞു. "വിശപ്പില്ലേ, ഊണു കഴിഞ്ഞു പോകാമെന്ന്. ചിരിച്ചു കൊണ്ട് നാരദൻ നർമ്മരസത്തിൽ പ്രതിവചിക്കുകയാണ്. " വേണ്ടമാസ്റ്റർ, എനിക്ക് ജീവിച്ചിരിക്കണമെന്നാഗ്രഹമുണ്ട്"-

വിദ്യാധരൻപിള്ളസ്സാറിന് അതിന്റെ ധ്വനി മനസ്സിലായോ? മനസ്സിലായി ട്ടുണ്ടോ ഇല്ലയോ എന്ന് നാളെ ഊണു കഴിക്കാൻ ചെല്ലുമ്പോൾ നമുക്കു മനസ്സിലാക്കാം. വാർഡൻ പിന്നെയും നാരദനെ ക്ഷണിച്ചു. നിർബന്ധിച്ചു. കയ്യിൽപ്പിടിച്ചു വലിച്ചു. വാർഡന്റെ കൈതട്ടിയെറിഞ്ഞ് ഭയവിഹ്വലനായ നാര ദൻ മടത്തുകെട്ടി ഒറ്റഓട്ടം ഗോപാലകൃഷ്ണനെക്കാൾ വിറയ്ക്കുന്ന ശരീര ത്തോടെ. വിദ്യാധരൻപിള്ളസ്സാർ വിട്ടില്ല. പുറകെ ഓടി. അപ്പോഴേയ്ക്കും നാര ദൻ മേഘങ്ങൾക്കിടയിൽ മറഞ്ഞു കഴിഞ്ഞു.

പിറ്റേന്നു ദേവലോകത്തുള്ള പത്രങ്ങളിൽ ഇങ്ങനെയൊരു വാർത്ത കണ്ടു:-
"ആരും നിരാശപ്പെടേണ്ട. വെയിറ്റു കുറയ്ക്കാൻ ആഗ്രഹിക്കുന്നവർ എം.ജി.കോ ളേജ് ഹോസ്റ്റലിൽ താമസിക്കുക. വണ്ണം വയ്ക്കാനാഗ്രഹിക്കുന്ന സ്ത്രീകൾ അവി ടത്തെ ലേഡീസ് ഹോസ്റ്റലിൽ വാർഡനാകാൻ ശ്രമിക്കുക."

സുഹൃത്തുക്കളേ!

പല പ്രാവശ്യം കൂവാൻ തോന്നിയിട്ടും അങ്ങനെ ചെയ്യാതെ ഒരു തൊഴിലു മില്ലാതെ ഇവിടെ വന്നു കുത്തിയിരുന്ന് എന്റെ കഥാപ്രസംഗം ശ്രവിച്ച നിങ്ങളെ എന്തു വിളിക്കണം എന്നെനിക്കറിഞ്ഞുകൂടാ. എന്റെ ഈ സംഗീത സാഹി ത്യമായ കഥാപ്രസംഗം നിങ്ങളെ ഇതിനകം വിജ്ഞരാക്കിത്തീർത്തുകാണും, എന്നെനിക്കറിയാം. നിങ്ങളെ വിജ്ഞരാക്കിത്തീർത്ത എനിയ്ക്കും എന്റെ കഥാ പ്രസംഗത്തിനും ഞാൻ കൃതജ്ഞത പറയുകയാണ്. നിങ്ങൾക്ക് കൃതജ്ഞത വേണമെങ്കിൽ നിങ്ങളുടെ ബന്ധുക്കൾ പറഞ്ഞുകൊള്ളട്ടെ.

ജയ ജയ ജയ ജയ ജയ ജയ മാതേ
ജയ ജയ ദിവ്യകലാലയമാതേ
ജയ ജയ ജയ ജയ ജയ ജയ മാതേ
ജയ ജയ ദിവ്യകലാലയ മാതേ.

III

# പ്രമദാ സന്ദേശം

(പൂർവ്വ സന്ദേശം)

(1978-ൽ മടപ്പള്ളിയിലേക്ക് സ്ഥലംമാറ്റിയപ്പോൾ അവിടെനിന്നും തിരുവനന്തപുരത്ത് താമസിക്കുന്ന പ്രേയസിക്ക് അയച്ച കത്തിന്റെ രൂപം)

(1)

കഷ്ടം, തന്വീരമണിമണിയാമെൻ പ്രീയാ-
സന്നിധാനം,
ശിഷ്ടപ്രേമ പ്രസര സരസാനന്ദ-
സന്ദോഹമാനം
നഷ്ടപ്പെട്ടിട്ടിവനിഹ മടപ്പള്ളിയാ-
മൂഷരത്തിൽ
കഷ്ടപ്പെട്ടിസ്ഥിതിയിലഴലാ-
ലൊട്ടകം പോൽ വസിപ്പൂ.

(2)

എപ്പോഴുമത്സുഖമതു നിനച്ചമ്പലം-
തോറുമോരോ-
ന്നർപ്പിച്ചപ്പം, പഴമിവനിവേദ്യങ്ങ-
ളായ് നൽകിനിത്യം,
"അപ്പോ"! പോറ്റീ! ഗണപതി! മഹാ-
ദേവ! വിദ്യാധിരാജാ!
മൽ പ്രാണേശം കദനമണയാ-
തെപ്പൊഴും കാത്തിടേണം"

(3)

എന്നീവണ്ണം പലവുരു കരഞ്ഞീശരോ-
ടാശു യാചി-
ച്ചെന്നെത്തന്നെ പ്പകലുമിരവും

ഹന്ത ചിന്തിച്ചുഭക്ത്യാ,
കണ്ണീരൊപ്പിക്കഴിയുമവളെക്കഷ്ട-
മിങ്ങോർത്തു ഞാനീ-
ക്കണ്ണീരാഴിത്തിരയിലൊഴുകുന്നെപ്പൊഴും
ലക്ഷ്യമെന്യേ

(4)

അത്യാവേശാൽ വിരഹകദന ക്ലാന്തനാം
കാന്തനാം ഞാ-
നത്യാഗാധ വ്യഥയൊടൊരുനാളേകനായ്
പ്പോയിടുമ്പോൾ
ഹൃദ്യപാംഗൈരധിക സുഖദം മന്ദഹാസാദിരമ്യം
ചിത്താനന്ദം പകരുമബലാമൗലികാമത്ര കണ്ടേൻ.

(5)

നാണം പൂണ്ടങ്ങിവളുമതിയാമെന്റെ-
സന്ദേശമെത്തി-
ക്കാനെന്നെണ്ണീട്ടവളൊടണയച്ചെന്നു-
ഞാൻ പുഞ്ചിരിച്ചു.
മാനേ മീനേ പലതിതുപറഞ്ഞങ്ങു
മെല്ലെ രസിപ്പി-
ച്ചേനാ മേവം പരവശതയാലോതി-
ഞാനടലോടെ.

(6)

ഏണീശാബപ്രതിമനയനേ! നീയന-
ന്താഖ്യമാകും-
ക്ഷോണീവര്യംപ്രതി വരതനോ! പോയ്-
വരേണം ജവേന.
വാണീടുന്നങ്ങിവനുടെ പതിപ്രാണ;-
യെൻ ദൗത്യമാകും
വാണീമോതീട്ടവളെയൊരുമട്ടാശ്വസി-
പ്പിക്കുവാനായ്.

(7)

കാളിദാസൻ കലിതകുതുകം കാളമേഘത്തെവിട്ടാൻ
നാളികാക്ഷീമണിയൊടുരചെയ്തീടുവാനാത്മശോകം-
ആലോചിച്ചാലതിനു പറവാനകുമോ കാമതാപം?
നീലാകാരം വിരഹകദനം കൂട്ടുമെന്നുള്ളതെന്യേ.

(8)

സ്ത്രീയായാലെൻ പ്രിയയുടെയടു-
ത്തെപ്പോഴും ചെല്ലുവാനും,
കായക്ലേശം കലരുമവളോടൊ-
ത്തിരുന്നീടുവാനും
ഭൂയോ ചൊല്ലിപ്പലവക മനസ്സാ-
ശ്വസിപ്പിക്കുവാനും
ധീയാലാകും സുദതി! യതിനാൽ
നിന്നെ ഞാനങ്ങയപ്പൂ.!!

(9)

നോരംകൊള്ളാമമലമിഴി! കേളെത്രയും
സുപ്രഭാതം
വാരം വ്യാഴം, വരതനു! വരം മാസമോ
മീനമല്ലോ
പാരം ചൊവ്വാപ്പിഴകൾ നിനയാ
രാഹുകാലംകഴിഞ്ഞു
മാരാതീത സ്തനുരുചിശുഭേ! തത്ര-
തേ യാത്രയാക്കാം.

10

എന്നാലിപ്പോളമലനയനേ! മാർഗ്ഗ-
മെല്ലാം കഥിക്കാം
നിന്നോടിന്നിസ്ഥലമിതുമുതൽക്കങ്ങു-
ചെന്നെത്തുവോളം.
നിന്നുത്തംഗസ്തനഭര സമാനങ്ങളാ-
യുള്ളനേകം-

കുന്നേറുന്നിസ്ഥലമിതു മടപ്പള്ളി-
യെന്നോർക്കുമല്ലോ.

(11)

ടിപ്പൂ സുൽത്താനിവിടമൊരുനാളാക്ര-
മിച്ചീടുവാൻ പ-
ണ്ടുദ്യോഗിച്ചിട്ടതുബത! ഫലിക്കാതെ
പേടിച്ചുമണ്ടി
ഇദ്ദേശത്തെക്കമനിമണിമാർ തന്മുല-
പ്പർവ്വതത്തിൻ-
നിത്യോത്തുംഗം നിരയതു കടന്നീടുവാ-
നായിടാതേ.

(12)

മണ്ടിപ്പോകുന്നളവിലിളകും
തുനിതംബ പ്രഭാവം-
ക്കൊണ്ടക്കാമീജനമനമതിൽക്കാമ-
കുണ്ഢം വളർത്തി
തൊണ്ടിയ്ക്കൊക്കും തുടുചൊടികളിൽ
പുഞ്ചിരിപ്പൂപരത്തി-
ക്കണ്ണിക്കാർ മൽക്കുഴലിലകളെഴു
ദേശമാണിപ്രദേശം.

13

ആണുങ്ങൾക്കുള്ളഖിലവുമിളക്കുന്ന
പൂമെയ്‌വിലാസം,
കാണക്കാണക്കുതുകമിയലും മട്ടു
ശൃംഗാരഹാസം,
പൂണും ഞാനെ ന്നൊളിവൊടു കഥിക്കുന്നൊ-
രോമൽക്കടാക്ഷം,
കാണാമിങ്ങിപ്പുരിയിലഖിലം ഹന്ത!
നാരീവിലാസം.

14

ഹൂണന്മാരാം വിരഹികളനേകാണ്ടു-
പണ്ടിസ്ഥലത്തിൽ-
വാണിട്ടുണ്ടെന്നതുസഖി! നിനക്കോർമ്മ-
യുണ്ടാകുമല്ലോ.
നാണക്കേടന്നിവിടെമരുവും നാരിമാർ
ചെയ്തുപോയി-
ട്ടാണീനാട്ടിൽസ്സുഭഗത്വവരാൻ ഹേതു
വെന്നോതീടുന്നു.

15

പുട്ടും, വാഴപ്പഴവുമളവേറുന്ന -
നെയ്യപ്പവും, പി-
ന്നൊട്ടിക്കൂടുന്നൊരുവക വെളു-
ത്തപ്പവും മാറ്റിയെന്നാൽ
ഒട്ടു കൊള്ളില്ലിവിടെയശനം, മീൻപുളി-
ശ്ശേരിയാണി-
ന്നാട്ടിൽപ്രിയം, പറകിലിവിടെ-
ഛർദ്ദിയാകും നിനക്കും.

16

* കുത്രാണത്താലതിമിനുസമായ്ത്തീർന്നോ-
രീരഥ്യതന്നിൽ
തത്രാനല്പത്വരയൊടമലേ! നീ
നടന്നീടുമെന്നാൽ
കുത്രാപിത്വം വിരവിലണയും പുത്ത-
നങ്ങാടിതന്നിൽ
തത്രാനൂനം 'വടകര' യതാണെന്നു
ചൊല്ലേണ്ടതുണ്ടോ?

*കുത്രാണം = കീല് ( Tar)

17

പണ്ടീനാട്ടിൽ വടപുരുഷരാമാര്യ-
രുണ്ടാകയാലി-

ങ്ങുണ്ടായ്‌വന്നൂ വടകരയിതിഖ്യാത-
മായുള്ളനാമം
ഉണ്ടിപ്പോഴും പലപലവണിക് ശ്രേഷ്ഠ-
രാനാട്ടിൽ നിന്നും
തെങ്ങും കൊപ്രാത്തെളിയുമവിടെ-
ച്ചാക്കിലാക്കീട്ടയപ്പോർ.

18

എല്ലാം കിട്ടും വടകരയതിൽച്ചേർന്നൊര-
ച്ചന്തയിങ്കൽ
ച്ചെല്ലാമല്ലോ, പുനരതു കഥിക്കേണ്ട
ബസ് സ്റ്റാന്റുതന്നെ.
ഫുല്ലാഭോജപ്രതിമനയനേ! യാവഴി-
യ്ക്കാശുതെക്കോ-
ട്ടല്ലോ കാണുന്നൊരു വഴിയതിൽ
ക്കൂടി നീ പോയീടേണം.

19

കാണാനുള്ളിൽക്കൊതികലരുമെന്നാകി-
ലല്പം നടന്നാൽ
ക്കാണാമേണദ്യുതിമിഴി! യൊതേനന്റെ-
വീടും പറമ്പും
ആണുങ്ങൾക്കുള്ളണിമണി, മഹാവീര-
നായോധനത്തി-
ന്നാണിക്കല്ലായ് വിലസിയ മഹാ-
ഭാഗനാണാമഹാത്മൻ.

20

അങ്കത്തിന്നായണിയുമണിവേഷത്തിനോ-
ടൊത്തൊതേനൻ
ഹുങ്കാൽ വീശും നെടിയ പടവാൾ-
തൻമുഴക്കത്തിനാലേ
ചങ്കിൽകൊള്ളും കൊടിയഭയമോടന്നു-
കമ്പിച്ചൊരാ ഭൂ-
രംഗം കണ്ടാല ഹ! ഹ! ദയതോന്നീടു-
മാറൂഷരം താൻ

21

നേരേ നീയങ്ങിടതുവഴിയായൊട്ടു-
ദൂരം നടന്നാൽ
നാരീ മൗലേ! വിരവിലുടനേ "ലോകനാർ
കാവു" കാണാം.
പോരിന്നായിട്ടണയുമളവിൽപ്പണ്ടൊ-
തേനൻ സുഭക്ത്യാ
നേരേപോയിത്തൊഴുക പതിവാണി-
മ്മഹാക്ഷേത്രഭൂവിൽ.

22

പാരേഴിന്നും ജനനി, ഭജനം ചെയ്യുവോർ-
ക്കിഷ്ടദാനം-
നേരെചെയ്യും നിഖിലനിഗമക്കാതലാ-
മംബതന്നെ
വാരിക്കൂപ്പിപരിചൊടുപവേശിച്ചു
വന്ദിച്ചിടേണം
പാരംഭക്ത്യാ പരമകുരുണാലോചനാം
നീമനോജ്ഞേ!

23

പോരുംനേരം വഴിയരികിലായുള്ളൊരാ-
യമ്പലത്തിൽ-
ക്കേറേണം നീയവിടെമരുവും കൃഷ്ണ-
നേയും തൊഴേണം.
തേറേണം പണ്ടണിമുഖി! ചെറു-
ശ്ശേരിയാമക്കവീന്ദ്രൻ-
നേരേ വാണോരിടമവിടെമാണെന്നു
സന്ദേഹമെന്യേ.

24

വേലപ്പെണ്ണിൻ വളരണിമുലയ്ക്കുറ്റ
പൂണാരമായി-
ട്ടോലക്കത്തോടുരഗശയനേ പള്ളി-
കൊള്ളുന്ന ദേവൻ.

ബാലസ്ത്രീകൾക്കയുഗശരനാ, ബാല-
ഗോപാലരൂപൻ
ലീലാലോലൻ തവച തരുമേ, കാര്യ-
സാദ്ധ്യംവരങ്ങൾ.

25

വേലപ്പെണ്ണിൻ വരനുടെ വരോദന്ത-
ലീലാവിലാസം
ചാലപ്പാടും മഹിതകവിതാകൃഷ്ണ-
ഗാഥാരസത്താൽ
മീലത്താകും മിഴിയൊടമിതാനന്ദയാ-
യിസ്ഥലത്തിൽ
ശ്രീലത്വത്താൽ മരുവിപലനാളിന്ദിരാ-
സുന്ദരാംഗീ.

26

ഇന്നക്കാര്യം കനിവൊടുവിചാരിക്കി-
ലിന്ദിന്ദിരാക്ഷി!
നിന്നോടോതാനിവനു കഴിവീലെന്നു-
മാത്രം കഥിക്കാം.
ഉന്നിദ്രാണപ്രണയവതിയായ് വാണിമാ-
താടിയോര-
ക്കുന്നിൽച്ചീനിച്ചെടികളിടതൂർന്നിന്നു
കാണുന്നു കഷ്ടം!

27

വാമാപാംഗേ! പുനരപിനടന്നങ്ങു-
വാമേ ഗമിച്ചാൽ
കേമം കാണാമവിടെ വലുതായുള്ള-
പാലം വിശാലം
ശ്രീമൽക്കോലത്തിരി നരപതീരാജ്യ-
സീമാമതാണെ-
ന്നാമോദത്തോടറിക, യവിടം ഹന്ത!
*കോരാപഗാഖ്യം.

* കോരപ്പുഴ,

28

തിങ്ങിക്കാണും കടക, ളിടയിൽപ്പൊങ്ങി-
നിൽക്കും ഗൃഹങ്ങൾ.
തങ്ങിക്കൂടും വെയിലതു മറയ്ക്കുന്ന
ധാത്രീരുഹങ്ങൾ.
എങ്ങും കാണും വഴിയിലുഴലാതങ്ങു-
നീപോകുമെന്നാ-
ലങ്ങെരത്തീടും മഹിതപുരിയാം
* കുക്കുട ക്കോടുതന്നിൽ

* കോഴിക്കോട്

29

കോഴിക്കോടെന്നോരുപുരി മഹാ കോട-
യാണായിടത്തിൽ
ക്കേഴപ്പെൺമാൻ മിഴികൾ തനിയേ
പെട്ടുപോയാൽക്കുഴപ്പം.
വീഴിക്കാനായവിടെയണയും ഹന്ത-
പൂവാലവൃന്ദം
കേഴപ്പെട്ടീടരുതു കഴിയുംമട്ടൊഴിഞ്ഞീടണം നീ.

30

പണ്ടീദേശം പരനരപതീവൃന്ദ-
ദാവാഗ്നിയായി-
ട്ടുണ്ടാം സാമൂതിരിയുടെ മഹാരാജ്യ
മെന്നോർക്കുമല്ലോ.
ഉണ്ടായിട്ടുണ്ടിവിടെയൊരുനാ,ളിന്നു
മഷ്ടാദശാർദ്ധ-
ച്ചെണ്ടാർന്നീടും വിദിത സഭയൊ-
ന്നുത്തമാനാംകവീനാം. *

* പതിനെട്ടരസദസ്സ്.

31

രോമം തോറും പുളകലളിതപ്പൂ-

വിരിക്കുന്ന വാണി-
ഗ്രാമശ്രീമൽക്കവിത വിതറും
വാഗ്വിലാസത്തിനാലേ
നാമെന്നെന്നും നളിനനയനേ!
നാമോർക്കും പുനത്തിൻ-
പ്രേമത്തോടങ്ങിവിടെ മരുവീ
കൈരളീ പണ്ടൊരുന്നാൾ.

32

ചുറ്റിക്കണ്ടപ്പുരിയുടെ മനോഹാരി-
യാം ദൃശ്യമെല്ലാം
വറ്റിക്കേണം മധുരമിഴിയാലെന്നു-
താനെണ്ണമെങ്കിൽ
തെറ്റില്ലെന്നാലവിടെ മരുവും-
വാണിഭം കണ്ടുനേരം
ചെറ്റും വൈകിക്കരുതു സഹസാ
പോരണം ചാരുശീലേ!

33

നേരേ പോകുന്നളവിലവിടെക്കണ്ടു-
കൂടാം നിനക്ക-
ന്നേരം ചാരത്തിരുവശവുമായുള്ള-
വൻ മന്ദിരങ്ങൾ.
ഓരേണം നീയതുബത കലാശാല-
യെന്നപ്രദേശം-
കേറാനാർക്കും വിഷമമുളവാക്കുന്ന
വൻകാടുതന്നെ.

34

അന്നത്തന്വീവരനടകളായുള്ള-
തന്വംഗിമാർ, തൻ-
പിന്നിൽക്കൂടിക്കളികൾ പറയും
കാമുകന്മാർ വരുമ്പോൾ
മിന്നിച്ചങ്ങോട്ടൊളിമിഴിമുന-
ക്കോണു, കൊഞ്ചിക്കുഴഞ്ഞി-
ട്ടുന്നിക്കാമം തെളിവൊടു നട-
ക്കുന്നതും തത്രകാണാം.

35

മങ്ങാതെങ്ങും വിഭവനിവഹം തിങ്ങുമീ-
നാട്ടിലുള്ളോ-
രങ്ങാടിക്കൽപ്പരിചൊടുനടന്നൊന്നു
നോക്കീടുമെന്നാൽ
ഇങ്ങാനന്ദം പെരുകു, മവിടില്ലാത്ത
തായൊന്നു പോലും
ചങ്ങാതീ! കേളിവിടെ മലനാട്ടിങ്ക-
ലുണ്ടാകയില്ല.

36

ലന്തക്കാരൻ വണിക വരനായുള്ള-
വാസ്കോഡിഗാമാ
ചന്തത്തിൽപ്പണ്ടിവിടെയൊരുനാൾ
പോന്നുനങ്കൂരമിട്ടു.
എന്തോതാനാണതുമുതലിതക്കാല-
പര്യന്തവും വൻ-
ചന്തക്കോപ്പാലിവിടമറിയുന്നുണ്ടു-
വാണിജ്യ തന്ത്രം.

37

കോഴിക്കോടിൽപ്പരമൊരുദിനം തങ്ങു-
മാണുളങ്ങാരും-
പാഴിൽപ്പോകാനൊരു നിശയുമ-
ങ്ങാഗ്രഹിക്കില്ല നൂനം,
വാഴയ്ക്കൊക്കും തുടയിണകലർന്നുള്ള-
വാമാക്ഷിമാരു-
ണ്ടൂഴം വയ്ക്കാൻ സുരതരതരായസ്ഥല-
ത്തൊട്ടനേകം.

38

തങ്ങാനൊട്ടും സമയമിവിടില്ലെന്നുമ-
ല്ലപ്രദേശ-
ത്തെങ്ങാനും നീയലസഗതിയായങ്ങു-
മിങ്ങും നടന്നാൽ

ഇങ്ങാര്യേ! വൻചതിപിണയുമെ-
ന്നോർമ്മവേണം, വിടന്മാ-
രെങ്ങാനും വന്നയി! തവപിടിച്ചാശു-
കൊണ്ടോടിയേക്കാം.

39

വേഗം പോകുന്നളവിലളവില്ലാത്ത-
കാറ്റേറ്റുമാറിൻ-
ഭാഗം കൈവിട്ടലസമലയും കച്ച-
മാറീടുമെന്നാൽ,
ഭോഗാസക്ത്യാ ചിലരതു കടക്കണ്ണി-
നാലൊന്നു കുത്തി-
പ്പാകം നോക്കാൻ തുനിയുമതിനാൽ
നീ മറയ്ക്കേണമപ്പോൾ.

40

നേരേപിന്നെ പ്രിയസഖി! കടന്നസ്ഥലം
വിട്ടുപോകു-
ന്നേരം നേരേ നിരുപമഗുണേ! ചെന്നു
കോട്ടയ്ക്കലെത്തും.
ആര്യന്മാരാമനവധി ഭിഷഗ്വര്യ
സങ്കേത സീമാ-
ധാരം താനപ്പുരമതു നിനക്കോർമ്മ
യുണ്ടാകുമല്ലോ.

41

ആയസത്താലതിവിവശതാ ഭാവമോ-
കാൽകഴപ്പോ,
കായത്തിങ്കൽ കഠിനരുജയോ തോന്നി-
യെന്നാകിലപ്പോൾ
നീയാര്യേ! ചെന്നവിടെ ദശമൂലാദ്യരിഷ്ട-
ങ്ങളേതാ-
ണാവശ്യം ചൊന്നതു സഖീ! കുടിച്ചിട്ടു
മന്ദം ഗമിക്കൂ.

42

കഷ്ടിച്ചേതാണ്ടറുപതു മിനിട്ടങ്ങുപോയി-
ക്കഴിഞ്ഞാ-
ലെത്തീടും നീ വടിവൊടുടനേ ചെന്നു-
കുറ്റിപ്പുറത്തിൽ
ഇഷ്ടം പോലപ്പുരിയിലിളനീർകിട്ടു-
മല്ലോ, പിപാസാ-
മട്ടുണ്ടെന്നാലറിക, മടിവേണ്ടായതും
പോയ്ക്കുടിക്കാം.

43

തന്വീമൗലേ! തദനുവിരവോടങ്ങു നീ-
പോയിടുമ്പോൾ
മുന്നിൽ, ക്കാണാൻ കുതുകമിയലും
പത്തനം തത്ര കാണാം.
ഉന്നിദ്രാണ ദ്യുതിയിലൊഴുകും
സുന്ദരീണാം കദംബം
നന്ദിച്ചീടും നഗരമവിടം ഹന്ത!
തൃശ്ശൂരുതന്നെ.

44

കണ്ടാലാർക്കും കരളിലധികം കാമമു-
ണ്ടാകുമാറ-
ങ്ങുണ്ടായീടും പ്രകൃതിസഹജം. കായ-
കാന്തീവിലാസം
കൊണ്ടാനീലക്കുഴലിമണിമാരങ്ങു-
കാമീജനാനാം-
തിണ്ടാടിക്കുന്നവിടെ, യവരെക്കണ്ടു
നീപോയിടേണം.

45

ഉണ്ടാ നാട്ടിൽ പ്പെരുമ കലരും പുണ്യ-
ദേവാലയം, പ-

ണ്ടുണ്ടാക്കീ പോലതൊരു കൃതിയായുള്ള-
സാമൂതിരീശൻ
ക്കൊണ്ടാടിക്കൊണ്ടവിടെ മരുവിക്കൈതൊഴാ-
നാഗ്രഹം ചെ-
റ്റുണ്ടായെന്നാലവിടെ മരുവും ദേവനെക്കൂപ്പിടേണം.

46

പോരുന്നേരത്തറിക ഗുരുവായൂർക്കു-
പോയിത്തൊഴാനും
നേരം പോരെന്നു കരുതി നീയൊന്നു-
ചിന്തിച്ചുകൂപ്പൂ
പാരീരേഴും പരിചിൽ നിറയുന്നോരു
തദ്രൂപമോരും-
നേരം ചാരത്തവിടെ വരുമാഭക്ത-
ദാസപ്രതീതൻ.

47

വില്ക്കാനായിട്ടവിടെ വിതറീട്ടുള്ള-
വസ്തുക്കളാലും
വിസ്താരം പൂണ്ടെഴുമൊരു പഥീരമ്യ-
സമ്പത്തിനാലും
വിഖ്യാതശ്രീ വിപണിഗണികാ വാപി-
കാദ്യങ്ങളാലും
വിദ്യോതിക്കും നഗരമതിനോടോതു-
കാമന്ത്രണം നീ.

48

ചാലേമാലക്കുഴലി! വഴി നീപോകവേ-
യാലുവായിൽ
കാലേചെല്ലും, സമയമുടനങ്ങുച്ചയാ-
മുച്ചലാഭേ!
ആലോചിക്കേണ്ടവിടെ നടകൊ-
ണ്ടീടണം സത്രമാകും
ലീലാഗാരം പ്രതിയവിടെയൊന്നാശു-
നീ വിശ്രമിക്കൂ.

49

മാലാ, വോലാ, പരവ, കരിമീൻ, നെയ്യു-
മീൻ, കൊപ്ളി, ഞണ്ടും,
വാളാ, ചാളാ, മുരളു, കണവാ, ചൂര-
നെത്തോലിയെല്ലാം
നേരേചെവ്വേ മൊരുമൊരെമൊരിച്ചുള്ള
മീനത്രകിട്ടും
ധാരാളം, നീയവിടെ മരുവീട്ടുണ്ണണം
നല്ലവണ്ണം.

50

പിന്നെത്തമ്പീരമണി! വടിവോ-
ടുത്തരാശാമിറങ്ങി-
ച്ചെന്നീടേണം, ചുഴലമവിടെ
ക്കാണണം ദ്വിഗ്വിലാസം.
ഇന്നിക്കാണും വലിയനിലയം
വഞ്ചിഭൂപാലകന്മാർ-
തന്നാവാസപ്രിയതകരുതിത്തീർത്ത-
തെന്നോർക്കുമോനീ.

51

താഴത്തേയ്ക്കപ്പടികളിടറാതങ്ങിറ-
ങ്ങിക്കടന്നാ-
ലാഴം കൂടാതരികിലൊഴുകും വാഹിനീ-
മത്ര കാണാം.
മാഴപ്പെൺമാൻമിഴിമണി! കടൽ-
ക്കാന്തനെത്തൊട്ടുരമ്മാ-
നായിപ്പോകുന്നവളൊടിവനുണ്ടീർഷ്യ
യെന്നോതണ്ടേ നീ.

52.

പമ്പാതീരം പരമരമണീയാഭമാ-
മാറ്റുവാരം,

പണ്ടാദേശം തഴുകിയൊഴുകീലെത്ര-
മാമാങ്കഘോഷം!!
കണ്ടാസാമൂതിരിയുടെ പടച്ചാർത്തിനോ-
ടേറ്റ ചാവേ-
റുണ്ടായോരസ്ഥലമിവിടെയാണെന്നു
ലോകപ്രസിദ്ധം.

53

നീലച്ചേലദ്യുതിയിലൊഴുകും വാരിയിൽ
ത്താമരപ്പൂ
പോലുള്ളോരപ്പുള്ളിനമളവേ ദൂരവേ-
കണ്ടിടുമ്പോൾ
ചേലക്കെട്ടൊന്നിഴുകിയഴിയുന്നേര-
മൊട്ടൊട്ടുകാണും
ബാലപ്പെൺമാൻ മിഴിയുടെ നിതം-
ബാഭ ഞാനോർത്തിടുന്നേൻ.

54

വെണ്മേഘാഭസ്മിതവു, മെതിരേ
നീണ്ടിറങ്ങുംകരത്തിൻ-
സമ്മോഹശ്രീവടിവു, മുയരം കൂടി
യുള്ളോരുനിൽപ്പും.
ചെമ്മേചേരും കുടിലഹൃദയൻ
ഗോപതീശൻ ഭവത്യാം
സമ്മോദത്താൽത്തടവു, മതിനാൽ
നീയൊഴിഞ്ഞോടിടേണം-

55

പാരാതേ കണ്ടവിടമുടനേവിട്ടു-
പോകായ്കിലാര്യേ!
നേരം വൈകും നിയതമെരണാ-*
വാപിയിൽച്ചെന്നു ചേരാൻ
ആരാജിക്കും പുരമതുനടന്നൊന്നു-

കാണേണ്ടതാണെ-
ന്നോരേണം നീ, നിഖില ജഗതാ-
മാഭയാ മോഹിതാംഗീ!

*എറണാകുളം

56

പാരാവാരാത്തിരയിലമരും പ്രാണ-
നാഥന്റെ രൂപം
നേരേകാണുന്നളവിലുളവായുള്ള
മന്ദാക്ഷമോടെ
തീരേവാണിട്ടഴകിലൊഴുകും പുഞ്ചിരി-
പ്പാൽപരത്തും-
ശ്രീദേവിയ്ക്കൊത്തവിടെമരുവും
പത്തനംതത്ര കാണാം.

57

നീറിക്കേറും നിബിഡബഡവാഗാഢ-
താപത്തിനാലേ
കേറിപ്പറ്റാൻ കരയൊടണയുന്നുഗ്ര-
യാദസ്സുപോലെ
ചീറിപ്പായുന്ന ഹ!ഹ! വലുതാംകപ്പ-
ലുണ്ടാഴിചാലേ
കീറിപ്പോകുന്നവയുമുടനെ തത്രനീ
കാൺകബാലേ!

58

ഉദ്യാനത്തിൽ സ്സപദിസമയം ചെറ്റു-
പോക്കീടുവാനാ-
ണുദ്ദേശ്യം തേ സുദതിതരമുണ്ടായ-
തിന്നും വിശേഷാൽ
ഹൃദ്യാനന്ദം കരുതിയവിടെക്കാ-
മുകീകാമുകന്മാർ
മുദ്യാകാറ്റേറ്റിളകിമരുവും കാഴ്ച-
കണ്ടാടിടാനീ.

59

മല്ലാക്ഷീമൽ പ്രീയതമഹസിക്കുന്നതിൻ
കാന്തിതേടും-
ഫുല്ലാമോദ പ്രസവനികരം പൂർണ്ണ-
വണ്ണാഭിരാമം
എല്ലാമീക്ഷിച്ചവിടെമരുവാൻ
നേരമില്ലായതാക്ഷീ!
നില്ലാതേകണ്ടവിടെയുടനേ നീ-
നടന്നിടുമല്ലോ

60

അന്നേരത്തെ പ്രകൃതിമഹതീസൂര്യ-
ശാണോപലത്തെ-
പ്പൊന്നിൻ നീരിൽക്കഴുകുമളവേ-
വാർന്നുവീണെന്നവണ്ണം
മുന്നിൽക്കാണും കടലിലലിയും
സ്വർണ്ണവർണ്ണം തവാക്ഷീ-
ഖിന്നം മാറ്റുന്നളവിലെഴുനേ-
റ്റായിടം പിന്നിടേണം.

61

സന്ധ്യാനേരത്തവിടെമരുവും കപ്പലിൽ
നിന്നനേകം
പംക്തിദ്ദീപപ്പൊലിമ തെളിവിൽ-
ക്കണ്ണടച്ചും തുറന്നും
പൊന്തിക്കാണും ഹൃദയഹരമാം
കാഴ്ചയും തത്രകാണാ-
മന്തിപ്പെണ്ണീ നഗരവരനിൽക്കണ്ണിമയ്ക്കുന്ന
പോലെ.

62

മുന്നിൽക്കാണാമരികിലുടനേ വെൺ-
കളീമാടമോരോ-
ന്നൊന്നിന്നും താൻ കുറവുപറയാ-

നില്ല, ശിൽപ്പാഭിരമ്യം.
കന്നൽക്കണ്ണേ! കടകളൊരുപാടുണ്ടു-
നീയായതെല്ലാ-
മെണ്ണിക്കണ്ടിട്ടിടതു വഴിയേ മന്ദം-മന്ദം
ഗമിക്കൂ.

63

ഉണ്ടാനേകൻ വിദിതനാളിയൻ-
കുമ്പളത്തെക്കുമാരൻ
തൊണ്ടിച്ചെവ്വാമലരി! യവിടെത്താ-
മസിക്കുന്നു ചൊല്ലാം.
മണ്ടിച്ചെന്നാ നിലയമുടനേ കണ്ട-
റിഞ്ഞെത്തിടേണം,
ദണ്ഡിക്കാതാ നിശയുമവിടെത്തന്നെ
നീ പോക്കിടേണം.

64

കാണാമെല്ലാവരെയുമവിടെ, ക്കാണവേ-
മാമകീനം-
കാര്യം ചൊന്നാലവരുമുടനേ ഹന്ത!
കണ്ണീരൊഴുക്കും.
വാണീരമ്യാപറക സുഖമാണെന്നു,
മേ, യല്ലയെന്നാൽ-
വീണാമാതാവമിതരുജയാനെഞ്ചി
ലിട്ടാഞ്ഞടിയ്ക്കും.

65

അമ്മാവിയ്ക്കും, വടിവൊടളിയൻ തന്റെ-
ഭാര്യയ്ക്കുമെന്ന-
ല്ലുന്മീലത്താം കുസൃതികലരും കുഞ്ഞിനും
മറ്റുമെല്ലാം
സമ്മോദത്തോടറിക കുശലം തന്നെ-
യാണെന്നു പിന്നെ-
ചെമ്മേ നീ പോയറയിലമരും
കട്ടിലിൽ പറ്റിടേണം.

66

നേരം വെട്ടം കലരുമളവേമെത്ത-
കൈവിട്ടെണീറ്റ-
ന്നേരം തന്നെ കുളിയുമശനാദ്യങ്ങളും
ചെയ്തു പിന്നെ
മാരപ്പൂൺപേ! കരയുമവരോടൊ-
ക്കയും യാത്രയും ചൊ-
ന്നാരംഭിക്കൂവഴിനട, വഴിയ്ക്കെങ്ങുമേ
തങ്ങിടാതേ.

67

നിന്നെപ്പോലേ പരനുസുഖമുണ്ടാ-
ക്കുവാനാത്ത താപം
ചിന്നിക്കൊണ്ടും, വഴിനട തുടർന്നാർത്ത-
മായ് വീർത്തുകൊണ്ടും
വന്നെത്താനായ് പ്പലരുമളവേ-
കാത്തിടും വാഹനം നിൻ-
മുന്നെത്തീടും പൊഴുതിലുടനേ-
കേറണം നീയമന്ദം.

68

കാണാനായിപ്പലരുമുടനേ നിന്നെ-
യൊന്നെത്തിനോക്കാം.
വീണാവാണീ! മുലയിലയിതേ
കണ്ണിണക്കല്ലുവീഴാം;
നാണംകൂടാതിടയിലുടനേ നിൻ-
നിതംബാഭനോക്കാ,
മാണുങ്ങൾക്കുളെളാരുവകമഹാ-
രോഗമെന്നോരണം നീ.

69

പെണ്ണെന്നോർത്താൽ മതി, ചില മഹാ-
പുരുഷന്മാരുപോലും
കണ്ണുംപൊന്തിച്ചവിടെമരവും
വൈകൃതം തത്രകാട്ടും
പൊണ്ണന്മാരാ വികലഹൃദയന്മാരെ
നീയങ്ങുകണ്ടാൽ
ദണ്ഡിക്കേണം ചടുലനയന-
ത്തെല്ലുതൻ തല്ലിനാലേ.

70

തത്രാനലൽപ്പത്വര യൊടമലേ! ഹന്ത!
നീ പോയിടുമ്പോൾ
ചിത്രാകാരേ! വിരവൊടുടനേ-
കൊച്ചിയിൽച്ചെന്നു ചേരും
വിസ്താരം കേളവിടെ വഴികൾക്കില്ല-
യിങ്ങിത്രമാത്രം
നിത്യാസഹ്യം മലിന നഗരം മറ്റു-
കാണില്ലവേറെ.

71.

കൊച്ചീദേശം പുനരൊരുദിനം കണ്ടവ
ന്നച്ചിവേണ്ട-
ന്നച്ചോ! ചൊല്ലുന്നൊരുമൊഴിമഹാ-
കളളമാണോമലാളേ!
കൊച്ചങ്ങാപോലവരിൽ മരുവും
ദുഷ്ക്കുചം കണ്ടുപോയാ-
ലച്ചിയ്ക്കായുളളടവു പലരും
നിശ്ചയം വച്ചുകെട്ടും.

72

പാരാതേ നീ പരിചൊടമലേ! ചേർത്തല-
ച്ചെന്നുചേരും-
നേരം ചാരേ വഴിയിലമരും ദേവി-
യെക്കൈതൊഴേണം.
ആരാധിക്കാനറിക സമയം കിട്ടിയാൽ-
കൈവിടുന്നോ-
രാരായാലും സുകൃതമവരെത്തേടുകില്ലെന്നു നൂനം

73

ഉല്ലാസത്തോടവിടെ വഴിനീ ഹന്ത-
പിന്നിട്ടുപോയാൽ-
ച്ചെല്ലാമാലപ്പുഴയിലയി! തേ, ചൊ
ല്ലെഴും പട്ടണത്തിൽ,
മല്ലീലോലപ്രകൃതഹസിതേ! നീയുടൻ-
തന്നെനേരെ-

മുല്ലയ്ക്കൽപ്പോയവിടെമരുവും-
ദേവിയെ കൈതൊഴേണം.

74

കാണാനായിട്ടവിടെയധികം ചൊല്ലു-
വാനില്ല യെന്ന-
ല്ലേണാക്ഷീണാം മണികളണിയും
മാദകപ്പൂക്കുരുന്നേ!
ആനയ്ക്കൊക്കും കൊതുകുമവിടു-
ണ്ടാകയാലോമലാളേ!
വാണീടാതേ നടതുടരണം നീ-
യമന്ദം സുഖേന.

75

പോരുന്നേരം വഴിയിലകലെദ്ദേവതാ-
ഗാരമൊന്നു-
ണ്ടാകുന്നെങ്കിൽ സ്സപദികയറാമായിട-
ത്തംബുജാക്ഷീ!
പാരം ലോകപ്രഥിതമമൃതം പായസം
തേകുടിക്കാ-
നാരംഭിക്കാമതിനു സമമായൊന്നു
മില്ലെങ്ങുമോർത്താൽ.

76

വിൽക്കാനായിട്ടവിടെ വെളിയിൽ-
പ്പായസം കിട്ടുമെന്നാ-
ലപ്പോ! വാങ്ങിക്കരുതു സുതനോ!
വെള്ളവും കള്ളവും താൻ
ഇപ്പാരിങ്കൽക്കളവുകലരാതുള്ള-
തായുള്ള സത്യം
വിൽപ്പാനില്ലെന്നറിക സുമതേ! ഹന്ത!
വാങ്ങിക്കുവാനും.

77

കുഞ്ചൻ, നെഞ്ചിൽക്കവിതയതിനാൽ
മഞ്ജുളം മാലചാർത്തി-
ക്കൊഞ്ചിച്ചാടിച്ചിവിടെയൊരുനാൾ
കൈരളീദേവിയാളെ.
വഞ്ചിക്കാനായവിടെ മരുവും വിഡ്ഢി-
യായുള്ള ചാക്യാ-
രഞ്ചിപ്പോയെന്നൊരു കഥ നിന-
ക്കോർമ്മയുണ്ടാകുമല്ലോ.

78

എണ്ണീടേണം വഴിയിലൊരിടത്താൽ-
മരച്ചോടുകണ്ടാൽ
മണ്ണാർശാലയ്ക്കതുല നയനേ! നീ-
സമീപിച്ചകാര്യം
കണ്ണാലൊന്നാമഹിത സുഖദം
ദേവതാഗാരമീക്ഷി-
ച്ചെന്നാലെല്ലാത്തരവുമകലും
പാപഭാരങ്ങൾ പോലും.

79

ആഗസ്സെല്ലാമറുതി വരുവാനാശ-
യുണ്ടെങ്കിലാര്യേ!
നാഗത്താനെത്തൊഴുക, വിനയ
ത്തോടു നീ ചെന്നുനേരെ
യോഗക്ഷേമപ്പൊലിമ കലരും സന്തതീ-
ഭാഗ്യമുണ്ടാം
നാഗപ്രീതിക്കിവിടെ വരുമാറുണ്ട-
നേകായിരം പേർ.

80

കല്ലിൽക്കൊത്തിക്കലിതകരിനാഗങ്ങൾ-
തൻ വിഗ്രഹത്താ-
ലല്ലോ ചുറ്റപ്പെടുവതിവിടെച്ചുറ്റിലും
മുറ്റമെല്ലാം
തെല്ലോരാതങ്ങലസ നടയായ്

പ്പോകിലോ സർപ്പമെന്നോർ-
ത്തെല്ലാപേരും ഹൃദയമിളകി
ച്ചാടിടാം പേടിമൂലം.

81

ചുറ്റിച്ചുറ്റിത്തൊഴുതുതൊഴുതച്ചന്ദനം
വാങ്ങിമന്ദം
നെറ്റിത്തട്ടിൽ സ്സപദി കുറിയി-
ട്ടാത്ത വേഗം ഗമിച്ചാൽ
മുറ്റം കായങ്കുളമളവേവിട്ടു-
മറ്റുള്ള ദിക്കും
മറ്റും കണ്ടിട്ടതിവിദിതമാ, മോച്ചിറ
ച്ചെന്നുചേരും

82

ഓർക്കേണം നീ, പടനിലമതാണെന്നു-
പണ്ടേറെനാൾ തൊ-
ട്ടൂക്കേറും നൽക്കളികളവിടുണ്ടിപ്പോഴും
ഹന്ത കാണാം.
നോക്കേണം ചെന്നവിടെമരുവും
ചിൽപ്പരബ്രഹ്മരൂപം
ചേർക്കേണം നിൻമനസ്സിമധുരോ-
ദാരമാം ഭക്തിയോടെ

83

പിന്നെപ്പൊന്നിന്നുടയ നിറമാ-
ർന്നുള്ളൊരീ നിൻപദാഭം-
ചിന്നിച്ചിന്നിച്ചടലനടയായ് ച്ചെന്നു
തെക്കോട്ടുപോയാൽ.
മുന്നിൽക്കാണുന്നരുതര ജനാരാവ-
ശൃംഗാടകത്തെ
പ്പിന്നിട്ടെന്നാലമലമിഴി! നീ പന്മന-
ച്ചെന്നു ചേരും

84

അദ്ദേശത്തോടിവനു വലുതാം ചിത്ത-
ബന്ധങ്ങളുണ്ടെ-

ന്നുദ്ദേശിക്കാനലഘു ജഘനേ! നിന്നൊ-
ടോതേണ്ടതുണ്ടോ?
ഹൃദ്യാപാംഗീരമണിമണിയാമുല്പ-
ലാക്ഷീമണീനാ-
മുദ്യോതിയ്ക്കും തിലകമവൾ തൻ
ജന്മഭൂവിപ്രദേശം.

85

ഓരോ മണ്ണിൻതരിയുമിവിടെക്കാണ്മ-
തെൻ വല്ലഭായാ:
പാദപ്പൂവിൻ പരിമള പരാഗാഭ-
മെന്നോർമ്മവേണം.
നീരംഭോരു! പ്രണയമസൃണീഭൂത-
യാമായവൾക്കു-
ള്ളാരമ്യശ്രീഹസിതധവളീഭാവവും
കാൺകമണ്ണിൽ.

86

നാരിപ്പൂവന്നിവിടെമരുവുന്നാളി-
ലങ്ങിങ്ങുപോകു-
ന്നേരം പാറിച്ചിതറുമനവദ്യാംഗ
സൗവർണ്ണവർണ്ണം
നേരെപറ്റിത്തെളിററിഹിവിടെ
കാണ്മതുണ്ടിപ്പോഴും ഞാൻ.
ഗൗരീഗാത്രപ്പൊലിമ കലരും നൽ-
ക്കരിക്കിങ്കലെല്ലാം

87

മെല്ലേ 'മല്ലേക്ഷണമണി' കടന്നാശുനീ-
പോയിടുമ്പോ-
ളെല്ലാവർക്കും ഹൃദയഹരമാം പന്മന-
ക്കാവുകാണാം
ചെല്ലേണം നീ കപടമകലും ഭക്തി-
യോടസ്ഥലത്തെ-
ങ്ങെല്ലാമോതിത്തൊഴുക തരസാ
കണ്ടുവിദ്യാധിരാജം.

88

ജീവിക്കുന്നോരളവിലിതുപോലുള്ള
പാണ്ഡിത്യമാർക്കും
ഭാവിക്കാനി,ല്ലറികിലവിടുന്നെത്ര
സിദ്ധൻ, പ്രസിദ്ധൻ
ഭാവിശ്രേയസ്സതിനു ഭഗവദ്ധ്യാന-
മാമാത്മചിന്താ-
ഭാവം മാത്രം കരുതിമരുവീ
നമ്മുനിശ്രേഷ്ഠനെന്നും.

89

വേദം സാധാരണനു വഴിപോലോതി-
ടാമെന്നവാദം
നേദിപ്പാനും, വിമതനിരയെ-
ച്ഛേദനം ചെയ്യുവാനും
വേദാന്തത്തിന്നരിമ സഹജർക്കാ-
കവേ നൽകുവാനം
പാകം പോലേ പലതുമെഴുതീ
താപസാചാര്യവാര്യൻ.

90

മന്ത്രം, വേദം, സകലതരമാം ശാസ്ത്ര-
മദ്ധ്യാത്മതന്ത്രം,
തന്ത്രം, തർക്കം മഹിയിലുളവാം
വാദ്യസംഗീത തന്ത്രം
ചിന്തിച്ചാലിന്നറുതിവരുകില്ലീ-
യനന്തയ്ക്കുമേലു-
ളെളന്തും സ്വന്തപ്രതിഭയതിനാ-
ലമ്മഹാൻ സ്വന്തമാക്കി.

91

സന്ദേഹം വേണ്ടറിക മനസാ ഭക്തി-
പൂർവ്വം ഭജിപ്പോ-
ർക്കെന്തും ചെന്താരിളമനയനേ!
ചിന്തിതം നൽകുമീശൻ.
ഹന്താനന്താദുരിതഹരനാ ബന്ധു-

വിദ്യാധിരാജൻ
സന്താപത്തെക്കളയുമിവനും
സുന്ദരാംഗീമണിയ്ക്കും.

92

ഹാ. മൽപ്രീയാ വിരഹരുജയാർന്നെ-
പ്പൊഴും തൽപ്പദത്തോ-
ടാമന്ത്രിക്കും കുശലവരമാദേവ-
നോർക്കാതിരിക്കാ
സോമശ്രീമന്മുഖിമണി സദാ ചിന്തനം
ചെയ്‌വതാണീ-
സ്വാമീപാദം, പരമവളിലുണ്ടക്കടാ-
ക്ഷം നിതാന്തം.

93

മട്ടുപ്പാവും, നിരയു, മരിയോരങ്കണം,
നാലുകെട്ടി-
മട്ടോടപ്പോളരികിൽ വലുതാം
കെട്ടിടം തത്ര കാണാം
പുഷ്ടശ്രീ വാർന്നൊഴുകുമവിടം
കുമ്പളത്തെന്നപേരാ-
ലൊട്ടീനാട്ടിൽ പ്രഥിതമതു താൻ
മൽപ്രീയാജന്മഗേഹം!!

94

പിന്നെച്ചാലേ തിരികമറിമാൻ കണ്ണി!
നീവന്ന മാർഗ്ഗം
തന്നിൽക്കൂടി സ്സപദി നടകൊണ്ടാശു-
തെക്കോടുനേരേ
ചെന്നെത്താനില്ലധിക സമയം,
നേരമങ്ങേറെയായാ-
ലങ്ങെത്തുമ്പോളിരുളുമധികം
രാത്രിയാമെന്നുമന്യേ.

95

ഓരത്തോരോ വരിയിൽ വരിയായ്-
മുക്കുവന്മാർ വസിക്കും-
തീരത്തൂടേ നെടിയവഴിയിൽക്കൂടി-
നീ പോയിടുമ്പോൾ,
ചാരത്തായിക്കരയിൽ വലുതാ-
മക്കടൽപ്പാലമുണ്ട-
ങ്ങേറിപ്പോയാലധിക സമയം വേണ്ട
കൊല്ലത്തിലെത്താൻ.

96

കൊല്ലത്തെല്ലാം പറകിലൊരു പാടുണ്ടു
വർണ്ണിച്ചുചൊല്ലാൻ,
തെല്ലുണ്ടാക്കിസ്സമയമവിടം കാണുവാൻ
സമ്മതിക്കാം.
തെല്ലെൻ പത്നീ മൃദുലകരഭോരുക്കൾ
തൻകാന്തിവെല്ലാ-
നല്ലോ പൊങ്ങുന്നവിടെയഴകാൽ
നന്മണീമണ്ഡപാഗ്ര്യം.

97

കൊല്ലംകണ്ടാലവിടെ മരുവാനുള്ളൊ-
രാകാംക്ഷ കൈക്കൊ-
ണ്ടില്ലം പോലും സപദിവിടുമെന്നുള്ള ചൊല്ലുണ്ടുപണ്ടേ
നല്ലാരെല്ലാമഴലുമഴകേ! നീയതോ-
ർത്തപ്പുരം ക-
ണ്ടുല്ലാസത്തോടവിടെമരുവാ
നാഗ്രഹിക്കൊല്ലതെല്ലും.

98

അസ്ഥാനത്തല്ലറിക മറിമാൻകണ്ണി!
നീ കാണുമെന്നാൽ
വിസ്താരം പൂണ്ടവിടെ മരുവും കായലിൻ-
ചായലെല്ലാം
ഉത്സാഹം പൂണ്ടുടലുമകവും പൂത്തു-
ലഞ്ഞീടുമല്ലോ

സത്സാമ്യം കൊണ്ടതിനു കടലോ-
ടുള്ളൊരാ ഭംഗി കണ്ടാൽ.

99

പ്രസ്ഥാനത്താലലകളളവേ മാറ്റിയാ-
വാലവൃന്ദം
സ്വസ്ഥാനം വിട്ടിളകിയൊഴുകും വഞ്ചി-
നീക്കുന്ന കണ്ടാൽ
ദുസ്താര്യത്വം കലരുമളവില്ലാത്ത-
സംസാരപാരാ-
വസ്ഥാലക്ഷ്യ സ്തരണകരണം ചെയ്ക-
യാണെന്നുതോന്നും.

100

നാനാവർണ്ണ പ്രകരനിരയാമക്കൊടീ-
തോരണത്താൽ
നാനാവണ്ണം പ്രകടചമയം തേടുമാ-
നാടുകണ്ടാൽ
ശൗനാസീര പ്രവരനനിശം തൻ-
ധനുസ്സാർന്നു മോദാ-
ലാനാടാർന്നിട്ടവിടെ മരുവുന്നെന്നു
താനിന്നുതോന്നും

101

കുമ്പിട്ടമ്പിൽ ത്തദനുനയനാ നന്ദ-
മാനന്ദവല്ലീ-
മംബാമേനാമഖില ജഗതാമംബികാ-
മത്രദേവീം.
അംഭോജാക്ഷീ! വടിവൊടവിടം
വിട്ടുനീ പോയിടുമ്പോൾ
മുമ്പിൽക്കാണാമൊരിടമുയരക്കേൾക്കു-
മാറ്റിങ്ങൽ തന്നെ.

102

ഞാനും പണ്ടെൻ പ്രീയയുമൊരുമി-
ച്ചാവഴിയ്ക്ക സ്ഥലത്തെ-

ങ്ങാനുംക്കൂടിക്കമലനയനേ! പോ-
യിടുന്നാകിലപ്പോൾ
ആനന്ദത്തോടവിടെയരികേ-
വാഹനം നിർത്തുമാറു-
ണ്ടാനൽക്കാപ്പിക്കടയിലുളവാ-
മപ്പമൊന്നുപ്പുനോക്കാൻ.

103

നേരം പോകാൻ വളരെയിടയുണ്ട-
സ്ഥലത്തൊന്നിറങ്ങാ-
നാരംഭിച്ചാലതിനു കരുതീടൊല്ല-
യെന്നോതീടുന്നേൻ.
നാരീമൗലേ! നിവിരെ നടകൊ
ണ്ടാശുനീ പോയിടുമ്പോൾ
പരാതേ കണ്ടണയുമുടനേ ഹാ! കഴ-
ക്കൂട്ടദേശം

104

കുന്നിൽക്കാണാമവിടെ വലുതായുള്ള
താം മന്ദിരങ്ങൾ
മുന്നിൽച്ചേരും വഴിയിലിരുഭാഗത്തു-
മായൊട്ടനേകം
ഇന്നാദേശം സുജന നിബിഡം-
സൽക്കലാശാല, വിദ്യാ-
ധന്യന്മാരാം വിബുധനിരയാസേവ്യ-
മെന്നോർമ്മവേണം.

105

ആയാസം വിട്ടമിത സുഭഗേ! പിന്നെ-
മുന്നോട്ടു തന്നെ
പോയാലപ്പോളവിടെ വലുതാ
യുള്ള ശൃംഗാടകത്തിൽ
നീയെത്താനായധിക സമയം വേണ്ടെടോ
മൽപ്രിയായാ:
സേവാധന്യം വിദിത സുകലാഗാര-

മങ്ങുണ്ടുകാണാം.

106

പോരുന്നേരത്തവിടെ യിടതായൊട്ടു
നീപോയിടേണം
ചാരുശ്രീയാമിരു നിലയതായ്ക്കാരു-
വള്ളീതിനാമം
ചേരും വീട്ടിൽക്കയറിയവിടെ-
ക്കാറിളക്കുന്ന ചന്ദ്രൻ-
സാറിന്നോടെൻ കുശലമറിയിച്ചിടണം
വീതഖേദം.

107

ഒന്നോർക്കേണം സ്വയമവിടെയുണ്ടഞ്ചു-
നായെന്ന കാര്യം
വന്നെല്ലാവും ചറപറകുരച്ചങ്ങു
മേലിൽക്കരേറും
ഒന്നും പേടിക്കരുതവ, കടിക്കില്ല-
യാമട്ടിലാക്കി
ത്തന്നേ നന്നായവയെ നിതരാ-
മഭ്യസിപ്പിച്ചിടുന്നു.

108

നിന്നെക്കാണുന്നളവിലളവില്ലാത്ത
സന്തോഷമോടെ
ധന്യശ്രീയാമൊരു ചിരിചിരിച്ച-
ങ്ങിരിക്കാൻ കഥിയ്ക്കും
"പിന്നെക്കാണാം പ്രീയതമ! യെനി-
ക്കിന്നുതാൻ ശാന്തയെക്ക-
ണ്ടൊന്നീദൗത്യം പറയണ" മിദം
ചൊന്നുരക്ഷപ്പെടേണം.

109

പൂകാം പിന്നെക്കമലനയനേ! ഹാ! നിന-
ക്കാദമൂലം
ലോകാതീതദ്യുതി തിരുവനന്താഖ്യ-
മാമപ്പുരത്തിൽ

നാകാരമ്യം നളിനവനിതാസാക-
നായ് പത്മനാഭൻ
നാഗാഭോഗ പ്രഥിതശയനേ പള്ളി-
കൊള്ളുന്നദേശം

110
അന്നത്തന്വീരമണിമണി! നീയാവഴി-
യ്ക്കങ്ങുനേരേ-
തന്നെപ്പോലായധിക വിധുരേ! പാളയം
തന്നിലെത്താം
മുന്നിൽപ്പൊങ്ങും ഹൃദയഹരമാം
മണ്ഡപം കണ്ടുവെന്നാൽ
വന്നെത്തീ നീ നഗരപരിധിക്കുള്ളി
ലെ ന്നോർക്കുമല്ലോ

(പൂർവ്വസന്ദേശം സമാപ്തം)

# ഉത്തരസന്ദേശം

111

സ്യാനന്ദൂരം പുരമിതമലേ! കാന്തികൊ-
ണ്ടീയനന്ത-
യ്ക്കാനന്ദത്തിൻ പുളകമണിയിക്കുന്നതാം
പുണ്യദേശം,
സ്ഥാനം കൊണ്ടും സകലരമണീയാവലീ
കാന്തികൊണ്ടും
വാനംപോലും നിയതമിതിനോടൊപ്പ-
മല്ലുൽപ്പലാക്ഷീ!

112

തള്ളിത്തള്ളിക്കരയിലൊഴുകും വെൺ-
നുരച്ചാർത്തുമൂലം
വെള്ളപ്പാലിൻ പ്പൊലിമ കലരും
സാഗര ശ്രീകളാലേ
പള്ളിപ്പാമ്പിൽപ്പരമപുരുഷൻ പള്ളി-
കൊള്ളുന്ന നാടി-
ങ്ങുള്ളം തന്നിൽക്കരുതുകപരം-
വിഷ്ണുലോകാഭമെന്നായ്

113

നാകസ്ത്രീണാമധിക സുഭഗമ്മന്യഭാ-
വത്തെ ദൂര-
ത്താകപ്പോക്കുന്നതിനു കഴിയും ഗാത്ര-
സൗഭാഗ്യ ലക്ഷ്മ്യാ

ലോകത്താകെ സ്സുതനു! വിദിതം കീർത്തി-
യേറുന്ന നാരീ-
ലോകത്താലിന്നഗരമനിശം വെൽക-
യാണിന്ദ്രലോകം

114

എല്ലാനാളും, നിരുപമരസം ചേരുമ-
ക്കേരവൃക്ഷം,
ഫുല്ലാമോദ പ്രസവനികരാലുല്ലസാ-
രാമലക്ഷം,
ചൊല്ലാവല്ലാത്തഴകു പൊഴിയും മറ്റു-
ദൃശ്യപ്രകർഷം,
എല്ലാംകൊണ്ടും കുതുകകരമാണീ-
യനന്താഖ്യദേശം.

115

തങ്കപ്പങ്കേരുഹമിഴി! മനോമോഹനം-
ദേവലോക-
ത്തിങ്കൽപ്പണ്ടേ പറകിലുളവാമേക-
മാം കൽപ്പവൃക്ഷം
തുംഗശ്രീയാർന്നിവിടെ നിതരാമൊട്ട-
നേകം ലസിപ്പൂ
മങ്കക്കുമ്പേ! നവകമവനീ കൽപ്പവൃക്ഷ
വ്രജങ്ങൾ.

116

മുല്ലപ്പൂവിൻ പരിമള ഭരാലെപ്പോഴും-
സൽസുഗന്ധം-
മെല്ലെപ്പൂശും ലളിത മൃദലക്കാറ്റതൊ-
ന്നേറ്റുപോയാൽ
വല്ലാതുള്ളോരനുഭവരസംതന്നെ-
യാണാസുഖം കൊ-
ണ്ടുല്ലാസിക്കാനിവിടെയണയും
ദേവവൃന്ദങ്ങൾ പോലും!!

117

ആകാശത്തെപ്പരിചിലഴകൊടെപ്പോഴും-
തൊട്ടുരുമ്മി-
പ്പാകാരാതീപുരിയെ വിജയിച്ചീടു-
വാനെന്ന വണ്ണം
ആകാരാദ്യൈരനുപമ കലാശിൽപ്പ-
സൗഭാഗ്യമാളും-
പ്രാകാരത്തിൻ നികരമായി! തേ
കണ്ണിനാന്ദമേകും.

118

ശ്രീലത്വത്തോടരിയെ വിരിയും യൗവ്വനം-
പൃഷ്ഠഭാഗ-
ത്തോലക്കത്തോട ഹ!ഹ വരിയിട്ടെന്ന-
പോലുന്നതാഭം
ബാലപ്പെൺമാൻ മിഴികളഴകായ്-
ത്തറ്റുടുത്തീറനോടേ
ചാലപ്പോകും നയനസുഖദം കാഴ്ച-
കാണേണ്ടതത്രേ!

119

പ്രേമത്തോടങ്ങണയമരുവും കാമുകൻ-
തൻ കഴുത്തിൽ
തൂമക്കയ്യിട്ടരിയ കവിളിൽത്തൻമുഖം-
കൊണ്ടമർത്തി
കാമക്രീഡാരതിയിലുതിരും തോഷ-
മോടാശു വീർപ്പി-
ട്ടോമൽപ്പെൺമാൻ മിഴികൾ വിളയാ-
ടുന്നതും തത്ര കാണാം.

120

കാമച്ചെപ്പിന്നുറകളുരിയാൻ കാമുകൻ-
കൈകൾ നീട്ടി

കാമിക്കുമ്പോൾക്കളിയൊടുടനേ കൈ-
കളെത്തട്ടിമാറ്റി
വാമത്വത്താലകലെയകലും വാമയാം
കാമുകീ ക-
ണ്ടാമട്ടപ്പോളനുകനവളെപ്പിൻ തുട-
ന്നീർടുമേടം

121

വേണാടായിപ്പുലരുമളവേ പണ്ടു-
മാർത്താണ്ഡരാജൻ
ചേണാർന്നോരിപ്പുരിയെ വിരവിൽ-
തൻ തലസ്ഥാനമാക്കി
നീണാളായിട്ടതിനു കുറവില്ലൊട്ടു-
മിക്കേരള ശ്രീ-
വാണിടുന്നോരിടമതിവിടം തന്നെ-
യാണിപ്പോഴുകേൾ.

122

പാണ്ഡ്യന്മാർ പണ്ടിവിടെ മരുവാൻ-
വേണ്ടിയാ സ്കന്ദനത്തിൻ
വേണ്ടാവൃത്തിയ്ക്കടവു പലതും ചെയ്തു
പോലപ്പോഴെല്ലാം,
ഉണ്ടായിട്ടുണ്ടിവിടെയതിനായുഗ്ര-
സംഗ്രാമമെന്നാ-
ലുണ്ടായീലീ നഗര വനിതയ്ക്കൊട്ടുമേ
ദുഷ്ടബന്ധം.

123

ടിപ്പൂസുൽത്താനിവിടെയൊരു നാൾ
പോന്നുവന്നിപ്രദേശ-
പ്പൊൽപ്പൂമാതിൻ നിടിലമുടിയിൽ
പർദ്ദയിട്ടീടുവാനായ്
തൽപ്പാരമ്യപൃതനയതിനാൽ പ്രാഭവം-
കാട്ടിയെന്നാ-
ലിപ്പാർമങ്കയ്ക്കണുവുമുളവായില്ല-
ചാരിത്രദോഷം.

124

മാലിന്യം ചെറ്റളവുമുളവാതുള്ളതാം
നിർമ്മലാംഭ-
സ്സാലും, നാനാതരവുമിവിടെക്കണ്ടിടും
വൃത്തിയാലും,
ഏലുന്നുണ്ടീ നഗരമവധീഹീനമാവൻ-
പ്രശസ്തി-
യ്ക്കാലംബത്വം, സുദതി! യിതുപോലന്യ
നാടില്ലവേറെ.

125

എല്ലാവർക്കും കുശലമണയാൻ കയ്യുയ-
ർത്തിക്കടാക്ഷി-
ച്ചെല്ലാനാളും വിജയമരുളും
ക്രിസ്തുദേവന്റെ രൂപം
നല്ലാകാര പ്രകൃത ധവള ശ്രീകലാ-
ഭാവമോടൊ-
ത്തുല്ലാസത്തോടവിടെ മരുവും പള്ളിയും
തത്ര കാണാം.

126

ഓരോ ഭാഗത്തരിയ വിപണി ശ്രേണി-
യാലുല്ലസിച്ചും,
തോരാതോരോ പൊഴുതുമളവ-
റ്റാൾത്തിരക്കാർന്നിരച്ചും
ചാരേകാണും നെടിയവഴിയിൽക്കൂടി-
നീ ചെന്നുനേരെ-
ചേരുന്നേരത്തവിടെയുടനേ ജൂബിലി-
ഹാളുകാണാം.

127

വർണ്ണശ്രീതൻ ശബളമധുരം പട്ടുടു-
ത്തുല്ലസിക്കും-
വണ്ണം നേരേ വലതുവശമായുണ്ടു വൻ *മന്ദിരങ്ങൾ
നണ്ണിക്കൊള്ളൂ നളിനനയനേ!

വാണിമാതിന്നുവാഴാൻ
മണ്ണിൽത്തീർത്തോരനഘതരമാം
ഹർമ്മ്യമെന്നായതിന്നെ.

* യൂണിവേഴ്സിറ്റി കോളേജു മന്ദിരങ്ങൾ

128

കോളേജിൽപ്പോയ് വരുമൊരമല
സ്ത്രീകലാശ്രീകളാകും
ബാലപ്പെൺമാൻമിഴികളതിലേ
കൂട്ടമായ്പ്പോയിടുമ്പോൾ
ചേലൊത്തീടും വിവിധ നിറമാർന്നു-
ള്ളൊരുദ്യാനമേതോ-
ജാലത്താലേ സുദതി! ചലനം ചെയ്ക-
യാണെന്നു തോന്നും

129

വിദ്യാഭ്യാസം പ്രണയസമരാഭ്യാസമാ-
യഭ്യസിപ്പോ-
രദ്ധ്യേതാക്കൾക്കവിടെ വിലസാൻ
നല്ല സൗകര്യമത്രേ.
പദ്യാപാർശ്വേ ചെടികളിടയിൽ സല്ലപി-
ച്ചുല്ലസിക്കും
പുത്തൻപ്രേമക്കളരി പലതും തത്രതേ
കണ്ടുപോകാം.

130

വിശ്വാതീത പ്രതിഭ, വിജിഗീഷുത്വ, മുദ്യൽ-
പ്രഭാവം,
വിശ്വൈകാഗ്രപ്പദവിയിവയാൽ
വിശ്രുതോൽക്കൃഷ്ടരായി
വിദ്യാസമ്പൽ പ്രഭവമുടയോരെത്ര-
യോ പുത്രരാണീ
വിശ്വസ്നേഹ പ്രകൃത ജനനിയ്ക്കുളളതെ-
ന്നോർക്കുമോ നീ!

133

ഇക്കാണുന്നോരനഘ ജനനീ നന്മുല-
പ്പാൽ നുകർന്ന-
ത്തൃക്കാൽ വന്ദിച്ചിവിടെ മരുവീട്ടു-
ണ്ടു ഞാനേറെ വർഷം!
ഉൾക്കാമ്പിന്നും പുളകമണിയാറുണ്ടു
തൽപ്പാദ പൂജാ-
സൽക്കാരം ചെയ്തവിടെയെഴുമ-
ക്കാലമൊന്നോർത്തീടുമ്പോൾ.

132

മാതാവേ! നിന്നനഘപദസംപൂജനം-
ചെയ്തൊരെന്നെ-
ദ്ധാതാവെന്തേ കഠിനമകലത്താക്കു
വാനുള്ള ബന്ധം?
ഏതായാലും വ്യഥയിൽ മുഴുകിക്കൊണ്ടു-
ഞാൻ നിന്നുദന്ത-
ശ്രീതാനെണ്ണിക്കലിതചരിതേ! നാൾ-
കഴിക്കുന്നു നിത്യം!!!

133

ജാതാമോദാലമിത സുഭഗാ, മൽപ്രിയാ-
സൽ പ്രവാള-
പ്പാദ സ്പർശാലിവിടമൊരുനാൾ ധന്യ-
മാക്കീ തുലോം നാൾ.
ആദിവ്യാഭപ്രസരമവിടംവിട്ടതിൽ-
പ്പിന്നെയൊട്ടും
ഭൂതീഭാവ പ്രകടമിവിടെക്കാണ്മതി-
ല്ലൊട്ടുപോലും.

134

അന്നാണെന്നിൽ പ്രണയമസൃണീ-
ഭാവമോടക്കടക്കൺ-
തന്നാലെന്നെ ക്കമനി മുറുകെ
ബന്ധനം ചെയ്തതെല്ലാം.

ഇന്നോളം പിന്നനഘമനുരാഗ-
ത്തിനില്ലൊട്ടുപോലും
മന്ദീഭാവ പ്രസര, മതിനാലെത്രയും
ധന്യനീ ഞാൻ.

135

അക്കാലത്തെൻ പ്രണയ മധുരീസാര-
സർവ്വസ്വമാകും
മൈക്കണ്ണാളെക്കുതുകമരികിൽക്കാണു-
വാനാർത്തിയോടേ
നിൽക്കാറുണ്ടാ വഴിയിലിവനിങ്ങ,പ്പൊഴ-
പ്പൊൽക്കടാക്ഷ-
സ്സൽക്കാരം ചെയ്തതു വഴിവരും മൽ-
പ്രീയ കല്പവല്ലീ!

136

ഉൾക്കൊണ്ടീടും ബുധജനപരീസേവിതം-
ദർപ്പകാരീ-
നൃത്താരമ്യം, സുജന വരദശ്രീധര ശ്രേഷ്ഠഭാവം
കൃഷ്ണാനൂനപ്രകട, മിവയാർന്നക്കലാ-
ശാലകാണാം
വിസ്താരാഢ്യം ത്രിദിവസദൃശം
മുന്നിലായുന്നതാഭം

137

പിന്നെപ്പോയാലിടതുവശമായുന്നതം
തത്രകാണാ-
മുന്നിദ്രാഭപ്പൊലിമ കലരുംമന്ത്രി-
കാര്യാലയങ്ങൾ
ഇന്നിദ്ദേശത്തിനു സമമില്ലന്യമാം
മന്ദിരം കേ-
ളെന്നല്ലെന്നും നവത കലരും
ശില്പ സൗഭാഗ്യ രമ്യം.

138

ആളും കാറും, ശകട നിരയും കൊണ്ടുടൻ-
വൻ തിരക്കോ-
ടാളുന്നോരാ വഴിയിലരികേ കൂടി നീ
പോയിടുമ്പോൾ
നാളീകേരം നലമൊടെറിയാനാൾ-
ത്തിരക്കുള്ളദേശം-
ചാലേ കണ്ടാലറിക പഴവങ്ങാടിയെ-
ന്ന സ്ഥലം നീ.

139

വന്ദിക്കേണം വടിവിലഗജാനന്ദനം
വന്ദനീയം,
വന്ദീവൃന്ദസ്സുമനപരമാനന്ദനം-
നന്ദനീയം,
ഹന്താകാരം കനകസദൃശം തം ഗജാ-
മാനനം നീ
നന്നായെന്നാലൊഴിയുമമലേ!വിഘ്ന-
മെന്നാലതല്ലാം.

140

ആകാശത്തെ സ്സരസതരമായ്ത്തൊ-
ട്ടുരുമ്മുന്ന പൂർവ-
പ്രാകാരത്തിൻ വടിവു മുടനേമുന്നി
ലന്യത്ര കാണാം.
ആയാസം വിട്ടധിക വിരവോടന്തരാ-
നീ വലത്തോ-
ട്ടായാനം ചെയ്തവിടെ മരുവുന്നാ-
ശ്രമം കണ്ടിടേണം.

141

മുന്നിൽക്കാണുന്നിഖില വരദം വിഘ്ന
രാജം വണങ്ങി-
ച്ചെന്നങ്ങുള്ളിൽ ത്തൊഴുക വിമലേ!
കണ്ടു വിദ്യാധിരാജം.

പിന്നെപ്പോയി പ്രഭവമിയലും രാമ-
ദാസന്റെ രൂപം-
വന്ദി,ച്ചെത്താനുഴറുകവിടെപശ്ചിമ-
ദ്വാര ദേശം-

142

നേരേ മുന്നോട്ടലഘു ജഘനേ! പോക,നീ-
പിന്നെയാരാ-
ലോരോ ഭാഗത്തിരുവശവുമായമ്മ വീ-
ടുള്ള മാർഗ്ഗേ,
ഓരോ കാലത്തിവിടെ മരുവീരാജ-
ഭാര്യാഭിമാനം-
ചേരുന്നോരക്കമല മിഴിമാരെന്ന-
റിഞ്ഞീടണം നീ.

143

രാജന്യന്മാ, രനഘവടിവാലാരമി-
യ്ക്കുന്ന നാരീ-
വ്രാജത്തോടൊത്തധിക രസമായ്
ക്കാമദേവാധിരാജം,
പൂജിച്ചാശാലഹരിയതിൽ വീണിച്ഛ-
പോലെന്നുമെന്നും-
യോജിക്കാനാണിതുകൾ പണിയി-
ച്ചിമ്പമായംബുജാക്ഷീ!

144

നേരേ നീയങ്ങിടതുവശമായ്ത്തന്നെ
പോകേണ, മപ്പോൾ
ചാരേകാണാമവിടെയൊരിടത്തമ്പലം
വാമഭാഗേ
നാരീമൗലേ! നളിന നയനൻ,നാരകാ-
രാതികൃഷ്ണൻ
നേരേ വാഴുന്നവിടെ, യുടനേ പൂകണം
നീ തൊഴേണം.

145

സ്ഥാരീഭൂത പ്രസര ധവളാരമ്യമാം
പൂഴിയാലും
ധാരാളോദ്യൽ സുഫല മഹിതം
കേരവൃക്ഷങ്ങളാലും
ആ രാജിപ്പോരണി തണലിണങ്ങുന്നതാ-
മ പ്രദേശ-
ത്താര്യേ! നീ ചെന്നണയുമവളവേ
വിശ്രമിക്കേണമല്പം.

146

പൊന്നിൻ കോലക്കുഴലിനഴകാ മുണ്ണിയാം
കണ്ണനെ ക്ക-
ണ്ടുന്നിദ്രാക്ഷം തൊഴുതു വഴിയേ നീ-
പുറത്തെത്തിടുമ്പോൾ
മുന്നിൽക്കാണാ മഴകിലെതിരേ മാളി-
കാമേക മപ്പോ-
ളുന്നമ്രാംഗീ! കരുതുകതുതാൻ മൽ പ്രീയാ-
വാസഗേഹം.

147

നേരേ ചെന്നാ നിലയമതിലേ, യ്ക്കൊട്ടു
തെക്കോട്ടൊതുങ്ങി-
പ്പാരം ചാരുസ്തനരുചി!മറഞ്ഞങ്ങു
നീ നിനിന്നിടുമ്പോൾ
കാറിനുള്ളിൽ ക്കതിരു കലരും-
മിന്നലാണെന്നു തോന്നു-
മ്മാറന്നേരത്തവിടെയണയുംമൽ-
പ്രീയാ സുപ്രിയാംഗീ.

148

ഒന്നീക്ഷിച്ചാലതുമതി മനോമോഹനേ!
ഹാ നിനക്കി-
പ്പെണ്ണുങ്ങൾക്കുള്ളഴകു മുഴുവൻ

ബോധ്യമായീടുവാനായ്
അന്നേരം നിൻ്റ നയനമമരാധീശ-
കന്യാജനത്തെ
ത്തന്നേ തള്ളിക്കളയുമവരെപ്പുല്ലു-
പോലോർത്തു ബാലേ?

149

പാതിവ്രത്യപ്പൊലിമ,പതിയോടുള്ള
ഭക്ത്യാദരത്വം,
നീതിപ്രേമം, വിനയ, കരുണാ, ഭക്തി
സഞ്ജാതഭാവം,
ഖ്യാതിപ്പെട്ടോരഴകു, പരമിങ്ങീ-
ഗുണൗഘങ്ങളെല്ലാം
മോദത്തോടൊത്തണയുമിവളോ-
ടൊപ്പമാരുണ്ടു വേറെ?

150

ആരെന്നാലും വരുകിലരികേ യാചക-
ന്മാരവർക്ക-
ന്നേരം നൽകും വിഭവസഹിതം സദ്യയും
കാശുമെല്ലാം.
ആരുണ്ടേവം വിഷമമറിവോരന്യർത-,
ന്നെന്നുമല്ലീ-
നാരിപൂൺപിന്നപരദുരിതം ദുസ്സഹം
തന്നെയോർത്താൽ!!

151

അന്നേരത്തശ്ശുകടശിബികാം മന്ദ-
മന്ദം വെടിഞ്ഞ-
പ്പൊന്നിൻ കയ്യിൽക്കുടയു,മഴകാം
സഞ്ചിയും താങ്ങി വേഗം
ഒന്നിനും കേളറിക രസമില്ലാത്ത-
മട്ടായി, വീട്ടിൽ-
പ്പിന്നെക്കേറും പൊഴുതു സഖിമാർ
വന്നു വന്ദിച്ചു നിൽക്കും.

152

നേരെ ചെന്നങ്ങവളൊടുടനേ വല്ലതും-
നീ കഥിച്ചാൽ,
കാര്യം നേരെ തിരിയു,മതുമല്ലായവൾ-
ക്കീർഷ്യതോന്നും
നേരം നോക്കാതരിമ പറയും നല്ല-
കാര്യങ്ങൾ പോലും-
നേരാവില്ലെന്നറിക, തകരാറായിടും
ചാരുശീലേ!

153

അന്തസ്താപക്കൊടുമ കൊടുതാം മൂർത്തി-
മദ്ഭാവമായി-
ട്ടെന്തേ കാണുന്നിതു ബത നിനാ-
വാർക്കുമുണ്ടാകുമാറായ്
സന്താപം പൂ, ണ്ടരികിൽ മരുവും
സെറ്റിയിൽച്ചെന്നു വീഴും
ചിന്തിച്ചെന്തോ പറയുമറിയാ-
താർത്തയായ് വീർത്തുതമ്പീ.

154

ഹൃത്താപത്താലുരുകിമറിയും ദുസ്സഹ-
ക്ലേശമോടേ
ചിത്താശ്വാസം കരുതിയുടനേ
റേഡിയോ വച്ചു നോക്കും
ഉത്താപം പൂണ്ടഴലു,മതിനാലായതും
വച്ചു കെട്ടി-
ത്തത്വം ചൊല്ലിച്ചിലതു തനിയേ,
കണ്ണടച്ചോർത്തിരിക്കും.

155

ചാരത്തായിച്ചുമരിൽ മരുവും മൽപ്പടം-
കണ്ടുവീർപ്പി-
ട്ടോരോന്നോതി ക്കരയുമുടനേഹന്ത!
ദു:ഖിച്ചു വീഴും,

നേരേ പൂജാമുറിയിലരികേ ചെന്നു
കൈകൂപ്പി, ദേവ-
ന്മാരോടെന്തോ പറയു, മളവില്ലാത്ത
സന്താപമോടെ

156

അയ്യോ! പാവം വിരഹരുജയാൽ-
ക്കഷ്ടമേത്തൻപഴത്തെ-
ക്കയ്യിൽത്താങ്ങിത്തദനു തറമേൽ
വീണുരുണ്ടാർത്തയായി,
പയ്യെത്തിന്നാമിതിബത നിനച്ചാ-
ശ്വസിക്കുന്ന നേരം
പയ്യപ്പയ്യെപ്പരമരമണീ! ചെല്ലണം
നീ സമീപം

157

നിന്നെക്കണ്ടാലൊരു കുറിതറപ്പിച്ചു-
നോക്കാം, ചിലപ്പോ-
ളെന്നെപ്പറ്റിച്ചിലതു വെറുതേ-
സംശയിച്ചെന്നിരിക്കാം;
ഒന്നും പേടിക്കരുത് ചെറുതും,കാര്യ
മൊട്ടങ്ങുരച്ചാൽ
നിന്നെപ്പറ്റി പ്രണയമുളവാം
സാധ്വിയാൾക്കുള്ളിലപ്പോൾ

158

വന്ദിച്ചേവം പറയണമുടൻ- "സുന്ദരീ
മൗലിമാലേ!
കുന്നേലും നൽക്കുചകൾമണിയാം
കുമ്പളത്തെക്കുരുന്നേ!
വന്നേനിഞ്ഞാനിവിടെ വടിവോ-
ടാശു നിൻകാന്തനേകും-
സന്ദേശം കൊണ്ട,റികമറിമാൻ
കണ്ണി! തേ നൽകുവാനായ്.

159

എന്തെൻ കാന്തൻതരുണിമണിയാ-
യുള്ളൊരിപ്പെണ്ണിനോടാ-
യെന്തോ ചൊല്ലാനിതുബത! മമ
പ്രേമകാര്യം രഹസ്യം
ചിന്തിച്ചേവം യുവതിമണിയാളൊടു
കോപിച്ചിടാനും
ബന്ധം ചിന്തിച്ചിടുകിലുളവാ
മായതും നീ പൊറുക്കൂ

160

എന്നോടുള്ളോരതുലമമതാബന്ധ-
വിശ്വാസമൂലം
നിന്നോടുണ്ടായൊരു വക രസക്കേടു
താനേ ശമിക്കും
നിന്നെപ്പിന്നെ പ്പിരിചിലരികേ
കൈപ്പിടിച്ചങ്ങിരുത്തും
തന്വീ! നീയപ്പൊഴുതുലിഖിതം
നൽകണം മാമകീനം

16'

ആവേശത്തോ, ടധിക മധികം പൊങ്ങി
വിങ്ങുന്ന മാറി-
ന്നാവേഗത്തോ,ടഖിലമറിയാനുള്ള
ജിജ്ഞാസയോടേ,
പാവം പ്രേമപ്പൊലിമ യതിനാ-
ലപ്പൊഴക്കത്തു പൊട്ടി-
ച്ചേവം വായിച്ചമിത സുഖമോ-
ടാർത്തയാം, വീർപ്പുമൂലം.

162

"ഇഷ്ടപ്രാണേശ്വരി! തവ സുഖം തന്നെ-
യാണല്ലി, നിന്നോ-
ടിഷ്ടം ചൊല്ലാനരികിലിവനില്ലെങ്കിലും
സുന്ദരാംഗീ!
നഷ്ടപ്പെട്ടില്ലിവനു സുഖമിദ്ദിക്കിലി-

ന്നൊട്ടുമേ നിൻ-
ശിഷ്ട പ്രേമപ്രഗുണമഹിത പ്രാർത്ഥനേ-
നാർത്ഥനേന

163

നിന്നോടുള്ളോരതുലഹൃദയസ്നേഹമാം
ഭദ്ര ദീപ-
ത്തിന്നാലേവം സുദതി! കദനധ്വാന്ത
സംബന്ധമെന്യേ
എന്നാളും ഞാനിവിടെയൊരുമ-
ട്ടല്പമായാശ്വസിക്കു-
ന്നെ,ന്നാലും നീയകലെമരുവു-
ന്നെന്നതോ ദു:ഖമല്ലേ!!

164

നിന്നെത്തന്നേ നിരുപമഗുണേ! ഹന്ത!
ചിന്തിക്കയാലി-
ങ്ങെന്നും നീയെന്നരുകിൽ മരുവു-
ന്നെന്നുതാൻ തോന്നിടുന്നു.
ഒന്നോർക്കുമ്പോളറിക, തടവില്ലാ-
ത്തൊര പ്രേമചിന്ത-
യ്ക്കെന്നും നന്നേ വിരഹമൊരുമ-
ട്ടെങ്കിലും കഷ്ടമത്രേ.

165

നിദ്രാകാല, ത്തണയമരുവുന്നുണ്ടു നീ-
യെന്നു ചിന്തി-
ച്ചുദ്രാഗത്തോടഹഹ! വിരയെപ്പുൽ
കുവാനോങ്ങിടുമ്പോൾ
ഭദ്രേ! നീയില്ല,വിടെയുടനെ-
ന്നോർത്തുഞാൻ വീർക്കയാലേ
മുദ്രാഹീന വ്യഥകൾ മുറുകെപ്പുൽക
യാണെന്നെയെന്നും

166

നീയിന്നിപ്പോളിവനെ നിരൂപിച്ചാർത്തയായ്-
വാഴ്കയാവാ,-
മായീടട്ടെ സുമുഖി! ദയിതേ! ഹന്ത
മറ്റെന്തു ചെയ്യാൻ?
ഈയുള്ളോനിന്നവിടെയറിയി-
ച്ചീടുവാനുള്ള കാര്യം.
കായക്ലേശം കമനിമണി! നീ ചെയ്തി-
ടൊല്ലെന്നു മാത്രം

167

അപ്പൂമെയ്യും, മനവു,മഴലാലുത്തപി-
പ്പിച്ചിടൊല്ലെ-
ന്നെപ്പോഴും ഞാൻ തൊഴുതു പറയു-
ന്നീശരോടൊക്കെയും താൻ
ഇപ്പൂമേനിയ്ക്കുടവു കടുകിന്നോളവും
വന്നുപോയാ-
ലപ്പോ! താങ്ങാനിവനു കഴിവീ-
ലായതിൻ ചിന്തപോലും!!

168

നിന്നോടൊത്തങ്ങരികിൽ മരുവു-
ന്നെങ്കിലേ ചമ്പകാംഗീ!
വന്നീടാറുള്ളിവനു മനതാരിങ്ക-
ലുന്മേഷഭാവം
ഒന്നിക്കാനായുഴറുമകമോടോമനേ!
കാമിനീ! ഞാ-
നെന്നും നിന്നെക്കരുതിയിവിടെക്കാ-
ത്തിരിക്കുന്നു തങ്കം!

169

സ്നേഹക്കാറ്റേറ്റുലയുമതിയാം മോഹമോ-
ടൊത്തു ഞാൻപ-
ണ്ടോമൽക്കയ്യിൽക്കലിതകുതുകം തന്ന-
സമ്മാനമപ്പോൾ,

പ്രേമത്തോടാവിരലുചൊടിയിൽച്ചേർത്തു-
നീ മാം വിലക്കീ-
പ്പൂവൽക്കണ്ണാൽത്തഴുകിയഴകായ്
നിന്നതിന്നോർമ്മയുണ്ടോ?

170

നിന്നെക്കാണാനുഴറി വഴിമേൽ നിന്നതും-
പിന്നെ നിന്നേ
മുന്നിൽക്കാണും പൊഴുതു പുളകപ്പൂവുമായ്
വന്നതും ഞാൻ.
ഒന്നൊന്നായി പ്രണയകഥ നാം ചൊന്നതും
മറ്റു മെല്ലാ-
മിന്നത്തെ പ്പോലറിക. ദയിതേ! ഹന്ത-
ഞാനോർത്തിടുന്നു.

171

സന്താപം വിട്ടമിത സുഖമാർന്നുൾപ്രിയ-
ത്തോടു വാഴാ-
എന്തായാലും കമനി! യുടനേ ഭാഗ്യ-
മുണ്ടാകുമല്ലോ
നിൻതാപം തീർത്തധിക കരുണാരാശി-
ഭട്ടാരകകേശ-
പ്പൊൻതാരാഭം ചരണയുഗളം
കാത്തിടട്ടാശു നിന്നെ...."

172

സന്ദേശ കൊണ്ടവളെ വഴിപോ-
ലാശ്വസിപ്പിച്ചു നേരേ
സന്തോഷിപ്പിച്ചമിത രസികേ!
മന്ദഹാസാർദ്രയാക്കി,
മന്ദാക്ഷത്തോടമരു,മരുമക്കണ്ണിയെ-
കൈവണങ്ങീ-
ട്ടെന്തായാലും തിരികെ വരുവാൻ
യോഗമുണ്ടായിടട്ടേ.

'ഇതിപ്രമദാസന്ദേശം' സമാപ്തം.

# ഭസ്മാസുരവധം

(സംസ്കൃത കോളേജിലെ കുട്ടികൾക്ക് College dayക്ക് അവതരിപ്പി ക്കാൻ എഴുതിക്കൊടുത്തതാണ്. പിന്നീട് കൊഞ്ചിറവിള പപ്പന്റെ സംവിധാ നത്തിൽ അഭേദാശ്രമത്തിൽ ഒരു ബാലേയുടെ രൂപത്തിൽ അരങ്ങേറി. "ഭസ്മാസുരവധം ബാലേ" പൂർണ്ണ രൂപത്തിൽ കിട്ടിയില്ല. കിട്ടിയ ഭാഗം മാത്രം ഇവിടെ ചേർത്തിരിക്കുന്നു.)

ശ്രുത്വാ ഥ നാരദഗിരം സസുരാരിനാഥോ
ഭസ്മാസുരോ വിജിത നിർജ്ജര ശക്തിധാമഃ
ഗത്വാ തപശ്ചരണ തുഷ്ടമനാവനം തു
ദുഷ്ടാശയാ ഭജത ദുഷ്ടഹരം മഹേശം.

ഇന്ദ്രിയമടക്കി നിന്നിന്ദുചൂഡനെ ധ്യാനി-
ച്ചിന്ദ്ര വൈരിയാമവൻ തുടർന്നൂ തപംഘോരം
ആണ്ടുകൾ കഴിഞ്ഞുപോയങ്ങനെയനേകമായ്
താണ്ഡവേശ്വരനാവിർഭവിച്ചാനപ്പോൾ മുന്നിൽ
താണു വീണുടൻ ദാനവേന്ദ്രനും വിനീതനായ്
പാണികൾ കൂപ്പി സ്തുതിച്ചംബികാനാഥം ദേവം.

ദേവ ദേവ നമോസ്തുതേ ജയ ദേവദേവ നമോസ്തുതേ.
ദേവ ദേവ നമോസ്തുതേ ജയ ദേവ ദേവ നമോസ്തുതേ
ദേവദേവ നമോസ്തുതേ ജയ ദേവ ദേവ നമസ്തുതേ
ദേവദേവ നമോസ്തുതേ ജയ ദേവദേവ നമോസ്തുതേ.

നേരിലിങ്ങു ഭജിച്ചു ഞാൻ തവപാദപങ്കജമാസ്ഥയാ
മോടിയോടടിയന്നു നൽവരമേകണേ ജഗദീശ്വരാ.
നിൻ പദം പണിയുന്നവർക്കഭിവാഞ്ഛിതംപര മേകുവാൻ
നിൻ പദത്തിനെഴുന്ന ശക്തിയറിഞ്ഞിടുന്നിഹ ഞാൻ വിഭോ
ദുർജ്ജയത്വമെനിക്കു നൽകണമിങ്ങു ദേവകളാലുമേ
ദുർജ്ജയ പ്രഭുവായ നിൻ വരദാന വൈഭവ നീതിയാൽ
ആരെയെങ്കിലുമൊന്നു ഞാൻ വിരൽ ചൂണ്ടിയാലവനപ്പൊഴേ
ദേവ! ദേവ! ഭവിച്ചിടേണമവൻ വിഭോ ബത ഭസ്മമായ്.

പുരാരി കൃത്വാഥവര പ്രദാനം
തിരോ ബഭൂവ പ്പുരതോ ജവേന
വരാഭിലാഭാലതി ഗർവശാലി
സുരാരി സർവത്ര തിരഞ്ഞുദേവം.

പാർവതീ കാന്തൻ മോദിച്ചേകിയ വരത്തിന്റേ
ഭാവചൈതന്യം ശംഭുതന്നോടു പരീക്ഷിപ്പാൻ
പാപിയാമവനൊരുങ്ങീടവേസ്വയം മുന്നിൽ
മോഹനാംഗിയായ് നിൽക്കുംമോഹിനി തന്നെക്കണ്ടാൽ
ബന്ധുരാംഗവും മന്ദഹാസവും, മന്ദാക്ഷവും
സുന്ദര കടാക്ഷ വിക്ഷേപവും, വിലാസവും
കണ്ടുകണ്ടനംഗാർത്തി പൂണ്ട ദാനവനോടു
വണ്ടണിക്കുഴലിയാം മോഹിനി മൊഴിഞ്ഞേവം.

മോഹിനി:-

ദാനവരാജാധിരാജ വിഭോ
ദാനവ വംശകുലാധിപഭോ

മാനിതശൂരാ! മഹാഹവമാനിതവീരാ!
മനോഗുണ മാധുരിസാരാ!മനോഹരാ!

മാരന്നിഹ നേരായൊരുചാരുത്വമെഴും-
നിന്നൊടു
കൂടിക്കളിച്ചു രസിച്ചിടുവേൻ-പാടി-
യാടി ഞാൻ കുമ്മിയടിച്ചീടുവേൻ
നാകവിലാസിനിമാർകളെല്ലാം
നാഗനിതംബ,നിമാരുമെല്ലാം
രാഗമുണർന്നും,-മനമതിസാദമിയന്നും-
മലർ ശരസാരമിയന്നും-വിലാസങ്ങൾ
ചേരാനിഹ നിന്നോടൊരുനേരം കളിയാടാൻ, കൊതി
യേറുന്നവരായിക്കഴിഞ്ഞീടുന്നു-പാരം
മാരാമയമാർന്നു കുഴഞ്ഞീടുന്നു

വിസ്തൃത വീരപരാക്രമ! ഞാൻ
വിസ്തരിച്ചെന്തിനുരച്ചിടുന്നു
വിസ്മയമല്ലോ-നിനക്കെന്നിലുൾപ്രീതിയല്ലോ-
പരമതു സത്യവുമല്ലോ-ശരിയെങ്കിൽ
വന്നീടുക ധന്നായുടനെന്നോടു കളിച്ചീടുക
ഇന്നു ഞാൻ ചെയ്യും വിധത്തിലെല്ലാം-എന്നാൽ
നിന്നെ ഞാനിന്നു വരിച്ചുകൊള്ളാം.

**ദണ്ഡകം**

കല്യാണരൂപവതി ചൊല്ലാർന്ന രൂപഗുണ
മെല്ലാം തികഞ്ഞ വരവാണി
സദയമിതി ചൊൽകേ മധുരമിഴി പുൽകേ
അതിചപല തരഹൃദയനയുഗ ശരഹൃദി വിവശ
നമിത രതികുതുക മവനാർന്നൂ
തന്വംഗി തന്നുടയ സന്നാഹമോർത്തു മന
മുന്നിദ്ര ഭാവരസമാർത്തു
കുളുർ മുലകളോർത്തു,
ഘന ജഘനമോർത്തു
കുളിരിളകുമൊരു സുരതരസജലധിയതിൽ മുഴുകി
യിളകുവതു മകതളിരിലോർത്തു

ചിത്തം തെളിഞ്ഞു നിജതത്വം മറന്നു പുന
രുത്തുംഗഭാവ വിവശാത്മാ
അവളോടുകലന്നൂ, പടു നടനമാർന്നൂ

നിജ നടന വിധിയിലഥ നിടിലമിഴി വരഗതിയി
ലവനുടയ ജീവനുമമർന്നൂ
ഭസ്മീഭവിച്ചുബത ഭസ്മാസുരൻ ഭുവന
ഘസ്മാര വിസ്മിത ശരീരൻ
മേദിനി സുഖിച്ചൂ-മോഹിനി രസിച്ചൂ.
ഭയചകിത ഹൃദയനഥ ഫണിവലയനഖിലപതി
ഭവന മിത സുഖമൊടുഹസിച്ചൂ.

പ്രൊഫ. ജഗദിവേലായുധൻ നായർ

# ഞാൻ ചന്ദ്രനിലേക്ക്

(തുള്ളൽ)

(മഹാത്മാഗാന്ധി കോളേജ് മാഗസൈനിലേക്ക് അവിടുത്തെ വിദ്യാർത്ഥി യായിരുന്ന മകനുവേണ്ടി എഴുതിക്കൊടുത്ത കവിതയാണിത്.)

ഓണാഘോഷം കണ്ടു മടങ്ങീ-
ട്ടൂണു കഴിച്ചു മയങ്ങുംന്നേരം
ചന്ദ്രനിലേക്കു പറക്കണമെന്നൊരു
ചിന്തയെനിക്കു വളർന്നു തുടങ്ങീ.
അങ്ങനെ ഞാനൊരു കാറിൽ കയറീ
ചന്ദ്രനിലേക്കു പറന്നു തുടങ്ങി.
വഴിയിൽ തിന്നാനവലും പഴവും
വലിയൊരു പെട്ടിനിറച്ചുമെടുത്തു
അമ്പതു നേന്ത്രപ്പഴവും പിന്നെയൊ-
രമ്പതിടങ്ങഴി യാട്ടിൻപാലും
ചമ്മന്തിപ്പൊടിയുപ്പിലിടെന്നിവ
നന്നായോരോ കുപ്പിയിലാക്കി
ചമ്പാവരിയുണ്ടമ്പതു പറയൊരു
ചെമ്പുകലത്തിൽ നിറച്ചിട്ടുണ്ട്
റേഷൻ കാർഡിൽ കിട്ടിയ പച്ചരി
ഭേഷായങ്ങു പൊടിച്ചതുമുണ്ട്
പുട്ടു പുഴങ്ങാമല്ലോ ചെന്നാൽ
ഒട്ടു കൊടുക്കാമവിടുള്ളോർക്കും.
ആംസ്ട്രോംഗിന്നും പുട്ടു കൊടുക്കാം.
പുട്ടും പഴവും തിന്നാമല്ലൊ.
ജലദോഷത്തിനു കൊള്ളാവുന്നൊരു
ഗുളികകളൊക്കെ എടുത്തു പൊതിഞ്ഞു
ഇങ്ങനെ വേണ്ടവയൊക്കെയെടുത്തും
കൊണ്ടൊരു പെട്ടി കരത്തിലുമേന്തി.

ചന്ദ്രപ്പാറകൾ വെട്ടിയെടുക്കാൻ
ചന്തത്തിൽ ചില 'പിക്കാസു'കളും
സന്ധ്യയ്ക്കവിടെ നടപ്പാനായി-
ട്ടന്തസ്സുള്ളൊരു വടിയുമെടുത്തു
കൂളിംഗ് ഗ്ലാസ്സുമെടുത്തു പിടിച്ച-
ങ്ങോടിച്ചെന്നുകരേറീ കാറിൽ.

മന്ത്രികൾ പലരും ചുറ്റും വന്നൂ
യന്ത്രം ശരിയാണെന്നു പറഞ്ഞു
"എമ്മെല്ലേമാരോ"രോവരിയായ്
വന്നു നിറഞ്ഞഭിനന്ദന മേകാൻ
മേയറുമുണ്ടു വിശേഷിച്ചെന്നുടെ
കാറിന്നരികിൽ "സീയോഫിന്നായ്"
തകരാറില്ലാ യന്ത്രത്തിന്നൊരു
തകരംകുപ്പിക്കാരനുരച്ചു.
സിഗ്നലു കിട്ടുന്നുണ്ടെന്നങ്ങൊരു
വിക്കൻ വീട്ടിലിരുന്നു പറഞ്ഞു.
ആളുകളത്ഭുതമോടേ നോക്കി
ക്കോലാഹലമായ്ക്കുരവയുമിട്ടു
എങ്ങനെ പൊങ്ങും വാഹനമെന്നൊരു
സംഗതി സംശയമായി പലർക്കും
തൊമ്മന്റച്ഛൻ വാൾടൂബ്ബൂരാൻ
ഒന്നാംതരമായ് വശമുള്ളാശാൻ
കാറ്റു തുറന്നുവിടുമ്പോളേയ്ക്കതു
ചീറ്റിക്കൊണ്ടു പറന്നു തുടങ്ങി.
ഒട്ടകലത്തു കടന്നപ്പോൾഞാൻ
മറ്റേ ട്ടയറിൻ കാറ്റു തുറന്നൂ.
അങ്ങനെ വീലുകൾ നാലുംതീർത്തു
പൊങ്ങി പൊങ്ങി "സ്പേസ്സിൽ"ച്ചെന്നു.
അഞ്ചടിയകലെ കണ്ടൂ ചന്ദ്രനെ
അയ്യോ! നെഞ്ചമിടിച്ചു തുടങ്ങി
പൊടിയും കുഴിയുമിതെങ്ങനെ ചന്ദ്രൻ
മടുമൊഴിമാർക്കുപമാനമതായി?
നിശ്ചിത ഭാഗത്തങ്ങൊരിറക്കം
വച്ചുകൊടുത്തൂ വാഹനമുടനേ.
ഭാരം നാസ്തി മനുഷ്യശരീരം
തൂലംപോലെ പറക്കുകയെന്നോ?
വടിയും കുത്തി നിലത്തിലിറങ്ങി
ഝടുതി തിരിഞ്ഞൊരു നോട്ടം നോക്കി.
എന്തൊരു ഭംഗി വിശാല മഹീതല
മെന്തകലത്തൊരു പൊട്ടായ് കാണ്മൂ!
ഹന്ത ജഗജ്ജനയിത്രിയണിഞ്ഞൊരു
സിന്ദൂരക്കുറിപൊലെ നഭസ്സിൽ.
പട്ടന്മാരുടെ കടയില്ലിവിടെ
ചെട്ടികളാരും വന്നിട്ടില്ല.
നാരായണഗുരു തന്നുടെ
പ്രതിമകളാരേഴവിടെ കണ്ടൂ വഴിയിൻ.

"എസ്സെസ്സൻഡിപി"യു'മെന്നസ്സെസ്സും'
വച്ചു കഴിഞ്ഞു കോളേജുകളും.
നസ്രാണികളൊരുകൂട്ടം,പള്ളി-
ക്കുത്സാഹിച്ചു നടപ്പതു കണ്ടു
മാരുതിവാനും, കാറും സുന്ദരി
മാരിഹ നന്നായ് യോടിക്കുന്നു.
ഒട്ടകലത്തൊരു വികലാംഗനവൻ
ലോട്ടറി വിറ്റു നടപ്പതു കണ്ടു
ഓട്ടോറിക്ഷകളോടി നടപ്പൂ.
കൂട്ടത്തിൽ ചില ടാക്സിക്കാരും.
ചെമ്മേ നൂറുദിനങ്ങൾ തികച്ചൊരു
മമ്മൂട്ടീപ്പടം ഓടുന്നിവിടേം.
കാലംപോയതറിഞ്ഞീലാരുമൊ-
രൊന്നാംതീയതി വൈകുന്നേരം
ചന്ദ്രിക വീണു നിറഞ്ഞകുളത്തിൽ
മന്ദമിറങ്ങി കൈകഴുകുമ്പോൾ
അമ്മേക്കാണണമെന്നൊരു മോഹ-
മതെന്നേ ഭൂമിയിലേയ്ക്കു നയിച്ചു.
അമ്മയുമനുജൻമാരും മറ്റും
വന്നിട്ടുണ്ടെൻ വരവതു കാൺമാൻ
ഉദ്ദേശിച്ചതുപോല കിണറ്റിൽ
കൃത്യം പത്തിനു ശകടം വീണു.
അച്ഛനിറങ്ങിയെടുത്തുടനെന്നേ
പൊക്കിയെറിഞ്ഞു വീട്ടിനുള്ളിൽ
"മാതൃതക വാഹന"മാഞ്ഞുപിടിച്ചു
നൂറായിട്ടു ചവിട്ടിയൊടിച്ചു.
ഇനിയുമൊരിക്കൽക്കൂടി പോകാൻ
തുനിയാനെല്ലുകളില്ലെൻ മെയ്യിൽ
പെട്ടെ "ന്നയ്യോ'യെന്നൊരുവിളിയാൽ
ഞെട്ടിയുണർന്നു കിടപ്പതു ഞാനും!!



# കവനമഞ്ജരി

## പ്രൊഫ. ജഗദി വേലായുധൻ നായർ

"തനിക്ക് അഭിമതമായ ക്ലാസിക് സാഹിത്യശൈലിയിലാണ് അദ്ദേഹം എഴുതിയിരുന്നത്. പുതിയ സംവേദനശീലങ്ങളെപ്പറ്റിയോ, കവിതയിലുണ്ടാവുന്ന നൂതന പരിവർത്തനങ്ങളെപ്പറ്റിയോ അദ്ദേഹം പഠിക്കാൻ താല്പര്യപ്പെട്ടിരുന്നില്ല. പോയകാലത്തിന്റെ നന്മ കളെയും രീതിശാസ്ത്രങ്ങളെയുമാണ് അദ്ദേഹം മാനിച്ചിരുന്നത്."

ഒ.എൻ.വി.കുറുപ്പ്

" പ്രൊഫ. ജഗദി കവിയായിരുന്നു. കവിതയും സംഗീതവും കൂടപ്പിറപ്പായിരുന്നു. പണ്ഡിതനും കവിയും കാഥികനുമായ അദ്ദേഹം പിന്നീട് വിദ്യാധിരാജ പുരാണം രചിച്ചു. രാമായണം പോലെ നിത്യപാരായണാർഹമായ കൃതി. വിദ്യാധിരാജനായ ചട്ടമ്പിസ്വാമികളെ ധ്യാനമനനങ്ങളിലൂടെ കൺമുന്നിൽക്കണ്ട്-നോക്കി നിന്നെഴുതിയതുപോലെ. ഈ ഒറ്റ കൃതി കൊണ്ടു മാത്രം അദ്ദേഹം ചിരസ്മരണീയനാകുന്നു."

പ്രൊഫ.ബി.സുലോചനാ നായർ

"ശ്രീ ജഗദിസാറിന്റെ ക്ലാസിൽ ശിഷ്യനായിരുന്ന എന്റെ സൗഭാഗ്യം ഒരു ഓർമ്മച്ചെപ്പിനുള്ളിലെ മാണിക്യമുത്തായി ഞാനിന്നും സൂക്ഷിക്കുന്നു."

എം.ജി.രാധാകൃഷ്ണൻ



SOUTHERNSTAR
PUBLICATIONS